# MAHA KAVI
# KALIDASA

BY

**K. VASUDEVAN MOOSSAD,**
Author of 'Two Heroines' etc.



*Second Edition.*

# മഹാകവി കാളിദാസൻ

ഗ്രന്ഥകർത്താ:

**കെ. വാസുദേവൻ മൂസ്സതു്.**

TRICHUR
V. SUNDRA IYER & SONS.

(വില 10 ണ.

# MAHA KAVI
# KALIDAS

BY

**K. VASUDEVAN MOOSSAD,**
Author of 'Two Heroines' etc.

*Second Edition.*



# മഹാകവി കാളിദാസൻ

ഗ്രന്ഥകർത്താ:
കെ. വാസുദേവൻ മൂസ്സതു്.

TRICHUR
V. SUNDRA IYER & SONS.
1109

*Price 10 As.)* *Copy Right.* (വില 10 ണ.

# വിഷയാനുക്രമണിക.

# മുഖവുര.

"മഹാകവി കാളിദാസൻ" എന്ന ഈ പുസ്തകം ആ ലോകൈകകവിയുടെ ജീവചരിത്രത്തേയും അദ്ദേഹത്തിന്റെ കൃതികളേയും പററി സംക്ഷിപ്തമായി വിവരിക്കുന്ന ഒരു പ്രബന്ധമാകുന്നു. ഇതു് ആദ്യം, ഞാൻ പ്രസിദ്ധം ചെയ്തിരുന്ന "കേരളഗ്രന്ഥാവലി"യിൽ 4-ാം പുസ്തകമായി പ്രസിദ്ധപ്പെടുത്തിയിരുന്നു. എന്നാൽ അതിലെ ചില ഭാഗങ്ങൾ മാററിയും, പുതുതായ ചിലതു കൂട്ടിച്ചേർത്തുമാണു് ഈ പതിപ്പു തെയ്യാറാക്കിട്ടുള്ളതു്. 'നാടകത്രയ'ത്തെപ്പററിയ വിവരണം മുമ്പു വളരെ സൂക്ഷ്മമായിരുന്നു. ഇപ്പോഴാകട്ടേ അതിൽ എല്ലാനാടകങ്ങളിലേയും കഥാസാരംകൂടി ചേർത്തു പരിഷ്കരിച്ചിരിക്കുന്നു. "കവിതാനിരൂപണ"ത്തെപ്പററിയ ഒടുവിലത്തെ അദ്ധ്യായവും ഇപ്പോൾ എഴുതിച്ചേർത്തതാകുന്നു. ആകപ്പാടെ ഇപ്പുസ്തകം ഒരു പുതിയ പുസ്തകംപോലെ രൂപഭേദപ്പെട്ടിരിക്കുന്നു.

കാളിദാസരെപ്പററി ഇങ്ങിനെ ഒരു പുസ്തകം മലയാളഭാഷയിൽ ഏററവും ആവശ്യമാണെന്നു പറയേണ്ടതില്ലല്ലോ. ഇതിൽ ചെയ്തിട്ടുള്ള പരിഷ്കാരങ്ങൾ വിദ്യാൎത്ഥികളുടേയും അദ്ധ്യാപകന്മാരുടേയും ആവശ്യവും നവീനരായ വായനക്കാരുടെ രുചിയും അനുസരിച്ചു ചെയ്യപ്പെട്ടതാണെന്നുവേണം പറയുവാൻ. ഇങ്ങിനെ പരിഷ്കരിച്ചു് ഇതു പ്രസിദ്ധം ചെയ്വാനിടയായതു്, കേരളഭാഷയിൽ പല ഉത്തമപ്രസിദ്ധീകരണങ്ങളെക്കൊണ്ടും കേളികേട്ട മെസ്സേർസ് വി. സുന്ദരയ്യർ ആൻറ് സൺസിന്റെ സഹായത്താലാകയാൽ അവരോടു് ഞാൻ ഏററവും കൃതജ്ഞനായിരിക്കുന്നു.

എന്നു്

തൃശ്ശിവപേരൂർ,
25-2-1100.

കെ. വി. എം.

## മഹാകവി

# കാളിദാസൻ.

## ൧. പീഠിക.

ഇദമന്ധം തമഃ കൃത്സ്നം ജായേത ഭുവനത്രയം
യദിശബ്ദാഹ്വയം ജ്യോതിരാചന്ദ്രാൎക്കം ന ദീപ്യതേ. *

സംസ്കൃതസാഹിത്യത്തെപ്പോലെ, ഇത്ര വളരെ പഴക്കവും ഗ്രന്ഥസമൃദ്ധിയും ഉള്ള ഇതരസാഹിത്യം പൌരസ്ത്യരാജ്യങ്ങളിൽ ഉണ്ടെന്നു തോന്നുന്നില്ല. ഒരു സാഹിത്യത്തിന്റെ സ്ഥിതികൊണ്ടു് ഒരു ജനസമുദായത്തിന്റെ സ്ഥിതിയെ നിശ്ചയിക്കാമെങ്കിൽ, സംസ്കൃതസാഹിത്യത്തോടു സംബന്ധപ്പെട്ട ജനസമുദായം അതിപ്രാചീനമായ കാലത്തുതന്നെ പരിഷ്കാരത്തിന്റെ പരമകക്ഷ്യയിൽ സ്ഥിതിചെയ്തിരുന്നുവെന്നു് ഊഹിക്കാം. സംസ്കൃതസാഹിത്യത്തിന്റെ മാതൃഭൂമി ഭാരതഖണ്ഡമാകയാൽ, ഈ ഖണ്ഡത്തിലെ ജനങ്ങൾ പ്രാചീനകാലത്തുതന്നെ പരിഷ്കൃതന്മാരായിരുന്നു എന്നു സമ്മതിക്കാതെ കഴികയില്ല. അൎവ്വാചീനകാലത്തു പരിഷ്കരിക്കപ്പെട്ടവയും, ഇപ്പോൾ ഏറ്റവും പരിഷ്കൃതങ്ങളെന്നു ഗണിക്കപ്പെട്ടുവരുന്നവയുമാ

---

* ശബ്ദരൂപമായ സാഹിത്യത്തിന്റെ വെളിച്ചം ലോകാവസാനത്തോളം മിന്നിത്തിളങ്ങുന്നില്ലെങ്കിൽ ഈ മൂന്നു ലോകവും കൂരിരുട്ടായിപ്പരിണമിക്കും.

യ അനേകം രാജ്യങ്ങൾ കേവലം അപരിഷ്കൃതാവസ്ഥയിൽ ഇരുന്നിരുന്ന കാലത്തുതന്നെ, ഇന്ത്യാരാജ്യത്തു വീരന്മാരായ യോദ്ധാക്കളും പുണ്യാത്മാക്കളായ തപസ്വികളും, പണ്ഡിതന്മാരായ ശാസ്ത്രകാരന്മാരും, സഹൃദയന്മാരായ കവികളും, അവരവരുടെ പ്രവൃത്തികളിൽ പ്രസിദ്ധി സമ്പാദിച്ചിരുന്നു. എന്നാൽ അവരിലെല്ലാവരിലുംവെച്ച് ഏററവുമധികം ഉൽകൃഷ്ടന്മാരായിട്ടുള്ളതു കവികളാകുന്നു. കവികളുടെ വാക്കുകൾ കാലാന്തരത്തിൽ യാതൊരു മങ്ങലും പററാതെ അവയ്ക്കു ഉത്ഭവകാലത്തുണ്ടായിരുന്നതിലുമധികം ദീപ്തിയോടുകൂടി എന്നും അനശ്വരമായി വിലസിക്കുന്നു.

മേല്പറഞ്ഞ പ്രകാരം അനശ്വരയശസ്സുകളായ അനേകം കവികൾ നമ്മുടെ രാജ്യത്തുണ്ടായിട്ടുണ്ടെങ്കിലും മഹാകവി കാളിദാസനെപ്പോലെ മാഹാത്മ്യമേറിയ മറെറാരു കവി ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. ഭാരവി, ഭവഭൂതി മുതലായ ഇതരകവികൾ ഓരോരോ പ്രബന്ധങ്ങളിൽ പ്രത്യേകം പ്രസ്താവയോഗ്യന്മാർതന്നെ; എന്നിരുന്നാലും അവരുടെ കവിയശസ്സ്, കാളിദാസരുടേതുപോലെ, സർവ്വസമ്മതമാണെന്നു പറയുവാൻ വയ്യ. കവികളെപ്പരിഗണിക്കുവാൻ തുടങ്ങിയാൽ ഒന്നാമതു പറയുന്നതു കാളിദാസരുടെ പേരാണ്. ഇദ്ദേഹത്തെപ്പററി,

* പുരാകവീനാം ഗണനാപ്രസംഗേ
കനിഷ്ഠികാധിഷ്ഠിതകാളിദാസാ

---

* പണ്ടു ലോകത്തിലുള്ള കവികളെ എണ്ണുവാൻ തുടങ്ങിയപ്പോൾ കാളിദാസൻ ചെറുവിരലിന്മേൽ സ്ഥാനം പിടിച്ചു. പിന്നെ ഇന്നേ

അദ്യാപി തത്തുല്യകവേരഭാവാ-
ദനാമികാ സാർത്ഥകനാമധേയാ"

എന്നു സുപ്രസിദ്ധമായി ഒരു ശ്ലോകം കേട്ടിട്ടുണ്ട്. ബാണഭട്ടൻ, ജയദേവൻ, രാജശേഖരൻ, ഗോവർദ്ധനൻ തുടങ്ങിയുള്ള പ്രാചീനകവികൾ കാളിദാസരെ പ്രശംസിച്ചുകൊണ്ട് അനേകം പദ്യങ്ങൾ നിർമ്മിച്ചിട്ടുണ്ട്.

അതുപോലെതന്നെ പാശ്ചാത്യരും, പൌരസ്ത്യരുമായ പല വിമർശകന്മാരും, കവികളും, ചരിത്രകാരന്മാരും ഒരുപോലെ ഈ മഹാകവിയെ പ്രശംസിച്ചിട്ടുണ്ട്. അസാധാരണമായ കവിതാഗുണംകൊണ്ടും, അനല്പമായ മനോധർമ്മംകൊണ്ടും, അപരിമിതമായ മനുഷ്യഹൃദയപരിജ്ഞാനം കൊണ്ടും നോക്കിയാൽ കാളിദാസരെ ഇന്ത്യയിലെ ഷേക്സ്പിയർ എന്നു വേണം പറയുവാൻ, എന്നു പ്രഫസർ സർ മോണിയർ വില്യംസ് പ്രസ്താവിച്ചിട്ടുണ്ട്. അലക്സാണ്ടർ വാൺ ഹംബോൾട്ട് എന്ന പാശ്ചാത്യപണ്ഡിതന്റെ അഭിപ്രായം ഇങ്ങിനെയാണ്. കാളിദാസൻ ശൃംഗാര പ്രതിപാദനത്തിൽ അദ്വിതീയനാകുന്നു . . . . മാനസികവികാരപ്രദർശനത്തിലുള്ള മാർദ്ദവവിശേഷവും കല്പനാശക്തിയുടെ പുഷ്ടിയുംകൊണ്ടു ലോകത്തിലെ സകല കവികളിലുംവെച്ച് ഉന്നതമായ ഒരു സ്ഥാനം അദ്ദേഹത്തിന്നുണ്ട്." ഏഷ്യാഖണ്ഡത്തിന്റെ ജീവൻ കാളിദാസനാണെന്നും, അദ്ദേഹത്തിന്റെ കൃതികളെപ്പറ്റിച്ചറിയാത്ത

---

വരേയും അദ്ദേഹത്തിന്നു തുല്യനായ ഒരു കവി ഉണ്ടായിട്ടില്ല. അതിനാൽ രണ്ടാമത്തേതായ മോതിരവിരലിന്നു അനാമികാ (മടക്കാത്തത്) എന്ന പേർ അന്വർത്ഥമായിത്തീർന്നു.

വക്ക് ഏഷ്യയെപ്പററി ഒന്നും അറിഞ്ഞുകൂടെന്നുമാണ പ്രഫസർ വിനയകുമാര സക്കാർ (എം. എ.) അഭിപ്രായപ്പെട്ടിട്ടുള്ളത്. ഡോക്ടർ രവീന്ദ്രനാഥടാഗോർപറയുന്നതു നോക്കുക:—"കാളിദാസരുടെ തേജോമയമായ ആ മണിദീപമാണ് ഒന്നാമതു നമുക്ക പ്രത്യക്ഷിഭവിച്ചതു്. ഇന്നും നമ്മുടെ ഗൃഹത്തിൽ ചൈതൃകമായ ആ ദീപംതന്നെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. പണ്ട് ഉജ്ജയിനീനഗരിയിൽ നമ്മുടെ പിതാമഹന്മാരുടെ മാളികമുകളിൽ പ്രോജ്വലിച്ചിരുന്ന ആ ദീപം ഇന്നും യാതൊരു മങ്ങലും കൂടാതെ വിളങ്ങിക്കൊണ്ടിരിക്കുന്നു. കാവ്യനിമ്മാണത്തിൻെറ ഫലം ആനന്ദദാനമാണെന്നുള്ള സംഗതി ഒന്നാമതു കണ്ടിച്ചതന്നതു കാളിദാസരാകുന്നു."

ഒരു കവിയുടെ നിലയിൽ കാളിദാസക്കുള്ള ചില വിശേഷങ്ങൾ പ്രത്യേകം പ്രസ്താവയോഗ്യമാണ്. ഭംഗിയും അത്ഥപുഷ്ടിയുമുള്ള ശബ്ദങ്ങൾ, ശ്രവണസുഖമായ രചന, അഗാധമായി ആലോചിക്കുവാൻ വകയുള്ള ആശയം മുതലായ ഗുണങ്ങളാൽ കാളിദാസകൃതി കേൾവിപ്പെട്ടിരിക്കുന്നു. ഉപമ, ഉൽപ്രേക്ഷ മുതലായി ഏവക്കും സ്വാതേ രസംതോന്നുന്ന അലങ്കാരങ്ങൾ ഇതിൽ സുലഭമായി കാണാം. ഇദ്ദേഹത്തിൻെറ ഉപമകൾക്കുള്ള ഗുണം ഒന്നു വേറെത്തന്നെയാകയാൽ 'ഉപമാകാളിദാസസ്യ' എന്ന ഒരു ചൊല്ലുതന്നെ ഉണ്ടായിരിക്കുന്നു. കാളിദാസൻെറ ഓരോ പദ്യവും മുത്തുമണിപോലെ ദീപ്തിയുള്ളതും അദ്ദേഹത്തിൻെറ കാവ്യം മുക്താഹാരംപോലെ മനോഹരവുമാകുന്നു. പ്രകൃതിയെ ഇത്രത്തോളം ഹൃദയംഗമമായി വർണ്ണിച്ചിട്ടുള്ള മററൊരു സംസ്കൃതകവിയെ കണ്ടുകിട്ടുവാൻ ഞെരു

കമൊണ്. പ്രകൃതിശാസ്ത്രത്തിൽനിന്നും ഭൂവിവരണശാസ്ത്രത്തിൽനിന്നുമാണ് ഇദ്ദേഹത്തിൻെറ വൎണ്ണനകൾ പ്രവഹിച്ചിട്ടുള്ളതു്. മഞ്ഞു നിറഞ്ഞ പൎവ്വതശിഖരങ്ങൾ, എപ്പോഴും സൂൎയ്യരശ്മി തട്ടിക്കൊണ്ടിരിക്കുന്ന കൊടുമുടികൾ, ഗംഗാനദിയുടെ ഹിമാലയനിരകളിൽനിന്നുള്ള ഒഴുക്കു, കസ്തൂരി, കന്മദം മുതലായ സുഗന്ധവസ്തുക്കൾ ഉണ്ടാകുന്ന വിധം, ചന്ദ്രനിൽ കളങ്കം തോന്നിക്കുന്ന ഭൂച്ഛായ, മെഘതിരകളിൽ സൂൎയ്യരശ്മി തട്ടുമ്പോളുണ്ടാകുന്ന മഴവില്ല്, ജലജന്തുക്കളോടുകൂടി ജലം അകത്തേക്കു വലിച്ചു മേല്പോട്ടുള്ള ദ്വാരങ്ങളിൽക്കൂടി ജലത്തെ പുറത്തേക്കുതന്നെ ഊതിക്കളഞ്ഞു ജന്തുക്കളെ തിന്നുന്ന തിമിംഗലം, സ്വയംപ്രകാശമുള്ള എരിവള്ളികൾ മുതലായ കടലിലും, കരയിലും, ആകാശത്തിലും കാണുന്ന സ്വാഭാവികവിഭവങ്ങളെ അതേരൂപത്തിൽത്തന്നെ കാളിദാസൻ വൎണ്ണിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ ഉപമകൾക്കുള്ള മെച്ചംതന്നെ അവയിലെ ഘടകപദാൎത്ഥങ്ങൾ പ്രകൃതിയിൽ സുലഭമായി കാണുന്നവയായതുകൊണ്ടാണുണ്ടായതു്. കവിതാവിഷയങ്ങളെ തിരഞ്ഞെടുക്കുന്നതിലും, പ്രതിപാദനരീതിയിലുള്ള സൌകുമാൎയ്യത്തിലും, മനോഭാവങ്ങളുടെ ആൎദ്രതയിലും, മനോധൎമ്മത്തിൻെറ മഹിമയിലും കാളിദാസൻ അദ്വിതീയനാകുന്നു.

കാളിദാസൻ നിശ്ചയമായും വളരെ ദേശസഞ്ചാരം ചെയ്തിട്ടുള്ള ഒരാളാണ്. ഇതിന്നു ദൃഷ്ടാന്തമായി രഘുവംശത്തിൽ കാണിച്ചിട്ടുള്ള രഘുവിൻെറ ദിഗ്ജയവും, മേഘസന്ദേശത്തിലെ മാൎഗ്ഗവൎണ്ണനവുംതന്നെ എടുക്കാം. ദക്ഷിണദിക്കിലെ കടൽത്തീരങ്ങളിലുള്ള കവുങ്ങിൻതോട്ടം,

താമ്രപൎണ്ണീനദി കടലിൽ ചേരുന്ന ദിക്കിലെ മുത്തുമണികളും, മലയപൎവ്വതപ്രദേശങ്ങളിലെ മുളകുവള്ളികളും, അവിടെത്തന്നെയുള്ള ചന്ദനമരങ്ങളും, കേരളദിക്കിലെ കൈതപ്പൂക്കളും, യവനരാജ്യത്തെ മുന്തിരിവള്ളികളും, കാംബോജനാട്ടിലെ കുതിരകളും തുടങ്ങിയവയെപ്പററി ഓരോ സന്ദൎഭങ്ങളിൽ വൎണ്ണിച്ചിട്ടുള്ളതുകൊണ്ടു് ഇദ്ദേഹത്തിന്ന ഭൂമിശാസ്ത്രജ്ഞാനംകൊണ്ടും ദേശസഞ്ചാരംകൊണ്ടും സിദ്ധിച്ചിട്ടുള്ള അറിവു് അസാമാന്യമാണെന്നു് ഊഹിക്കാം.

ഇന്ത്യാചരിത്രനിൎമ്മാതാക്കന്മാരിൽ കാളിദാസന്നു നിശ്ചയമായും ഒരു മാന്യസ്ഥാനമാണുള്ളതു്. രഘുവിൻെറ ദിഗ്ജയത്തിൽ വംഗം, കലിംഗം തുടങ്ങി ഇന്ത്യയിലുള്ള രാജ്യങ്ങളെ പറഞ്ഞതുകൂടാതെ പാരസികന്മാർ (പേഴ്സ്യക്കാർ), കാംബോജന്മാർ (കാബൂൾകാർ), ഹൂണന്മാർ (ഹൺസ്), യവനന്മാർ (ഗ്രീക്ക് ബക്ട്രേറിയ) തുടങ്ങിയ വിദേശരാജ്യക്കാരെപ്പററിയും പ്രസ്താവിച്ചിട്ടുണ്ടു്. ക്രിസ്തുമതം, മുഹമ്മദുമതം എന്നിവയെപ്പററി ഒന്നും പറഞ്ഞിട്ടില്ലായ്കയാൽ ആ വക മതസ്ഥാപകന്മാരുടെ കാലത്തിന്നു മുമ്പത്തെ ഭാരതചരിത്രമാണു കാളിദാസകൃതികളിൽനിന്നു മനസ്സിലാക്കാനുള്ളതു്. ചുരുക്കത്തിൽ, ക്രിസ്ത്വാബ്ദാരംഭത്തിന്നുമുമ്പു് ഇന്ത്യാരാജ്യത്തിൻെറ സ്വാഭാവികമായും സാമുദായികമായും ഉള്ള സ്ഥിതികളും ഭാരതീയരുടെ അന്നത്തെ പരിഷ്കാരവും അവയിൽനിന്നു പഠിക്കാവുന്നതാണു്. അവയെ ഹൃദയംഗമമായി വൎണ്ണിച്ചു കരതലാമലകംപോലെ കാണിക്കുന്ന ഒരു സഹൃദയധുരീണനാണു മഹാകവി കാളിദാസൻ എന്നു നിൎവ്വിവാദമാകുന്നു.

# ൧. കാളിദാസൻ ആർ?

മഹാകവി കാളിദാസന്റെ ദേശകാലാദികളേയും മാതാപിതാക്കന്മാരേയും, വിദ്യാഭ്യാസം മുതലായവയേയും മററും വിവരിക്കുന്നതായ യാതൊരു ഗ്രന്ഥവും നമുക്കു കണ്ടുകിട്ടീട്ടില്ല. എങ്കിലും അദ്ദേഹം ജാതിയിൽ ഒരു ബ്രാഹ്മണനായിരുന്നുവെന്നും, ജീവിതത്തിലെ പ്രധാനഭാഗങ്ങളെല്ലാം നയിച്ചിരുന്നതു് ഉജ്ജയിനിയിലാണെന്നും ഊഹിച്ചുവരുന്നു. ഉജ്ജയിനിയെപ്പററി മേഘസന്ദേശത്തിൽ വളരെ പ്രതിപത്തിയോടുകൂടി വർണ്ണിച്ചിട്ടുള്ളതുകൊണ്ടാണു കാളിദാസൻ ഉജ്ജയിനിയിൽ പാർത്തിരുന്നുവെന്നു് ഊഹിക്കുന്നതു്. കാളിദാസന്റെ സ്വാമിയായ വിക്രമാദിത്യന്റെ രാജധാനിയും അതായിരുന്നുവല്ലോ. ഇദ്ദേഹത്തെപ്പററി പല ഐതിഹ്യങ്ങളും പറഞ്ഞുവരുന്നുണ്ടു്. അവയിൽ ഒന്നു കേരളകാളിദാസനായ മഹാമഹിമശ്രീ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടുതന്നെ എഴുതി പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്. ആയതു താഴെ ചേർക്കുന്നു.

"ഒരു വിദുഷിയായ കന്യക തന്നെ വിവാഹം ചെയ്യുന്നതിനായി പിതാവിനാൽ ക്ഷണിച്ചുവരുത്തപ്പെട്ട സകല വിദ്വാന്മാരേയും വാദത്തിൽ തോല്പിച്ചതിനാൽ ലജ്ജിതന്മാരായി പിന്നീടു് ആരും വരാതായതിന്റെശേഷം പിതാവു് ഇനി വാദപരീക്ഷ കൂടാതെതന്നെ യോഗ്യന്മാർക്കാർക്കെങ്കിലും പുത്രിയെ കൊടുക്കണമെന്നു നിശ്ചയിച്ചു പിന്നെയും ആളയച്ചു. എന്നാൽ യോഗ്യന്മാർ ഒരുത്തരും പൂർവ്വപരിഭവം നിമിത്തം ചെല്ലാതിരുന്നതിനാൽ ദു

ന്മാർ വിഷമിച്ച് ഇനി ഒരു മൂഢനെത്തന്നെ കൊണ്ടു പോകണമെന്നുവെച്ചു നോക്കിനടക്കുമ്പോൾ ഒരു സുഭഗാകൃതിയായ ഉഷ്ട്രപാലൻ (അജപാലൻ എന്നും കേൾവിയുണ്ട്) തൻെറ കട്ടകത്തിനു തിററയ്ക്കായി വൃക്ഷത്തിൽ കയറി താൻ നിന്നിരുന്ന ശാഖയുടെ മൂലത്തെത്തന്നെ വെട്ടുന്നതുകണ്ട് അവനെ മൂഢനെന്നു നിശ്ചയിച്ചു നല്ല വസ്ത്രവും ധരിപ്പിച്ച് ഒന്നും സംസാരിക്കരുതെന്നും പറഞ്ഞുറപ്പിച്ചു കൂട്ടിച്ചു കൊണ്ടുപോയി. വിവാഹമണ്ഡപത്തിൻെറ മുമ്പിൽ കെട്ടിയിരുന്ന തിരശ്ശീലയിൽ രാവണൻെറ ചിത്രത്തെകണ്ട് ആ മൂഢൻ 'അഭ്ഭഭണൊ രാഭണാ' എന്നു പറഞ്ഞപ്പോൾ അപശബ്ദമെന്ന് ആ സ്ത്രീ ആക്ഷേപിക്കയും അവളോടു മത്സരികളായ ചില വിദ്വാന്മാർ,

'കുംഭകർണ്ണേ ഭകാരോസ്തി ഭകാരോസ്തി വിഭീഷണേ
രാക്ഷസാനാം കുലശ്രേഷ്ഠോ രാഭണോ നൈവ രാവണഃ' (*)

എന്നു സമാധാനം പറഞ്ഞ് അതിനു സാധുത്വം സാധിക്കയും ചെയ്തു.

വിവാഹാനന്തരം ശയനഗൃഹത്തിൽചെന്നു ആ വിരസൻ മൃഷ്ടാശനജന്യമായ സൌഹിത്യംകൊണ്ട് ഉടനെ ഗാഢനിദ്രയെ പ്രാപിച്ചു. സ്വപ്നത്തിൽ 'ഉഷ്ട്രാ ഉഷ്ട്രാ! ഉട്രാ ഉട്രാ!' എന്നിങ്ങിനെ ബഹുശഃ വിളിച്ചുപറയുന്നതു കേട്ടിട്ടു സമീപത്തിരുന്ന വിദുഷിയായ വധു അന്ധാളിച്ചപ്പോൾ ചില വിദ്വാന്മാർ അവൻെറ പരമാത്മ

(*) കുംഭകർണ്ണനിൽ 'ഭ' കാരമുണ്ട്. വിഭീഷണനിലും 'ഭ' കാരമുണ്ട്. അതുകൊണ്ടു രാക്ഷസശ്രേഷ്ഠൻ രാ 'ഭ' ണൻതന്നെയാണ്; രാവണനല്ല.

ത്തെ അവളോടു പറഞ്ഞു. ഈ പ്രകൃതത്തിൽ ചേർന്നു്,

ഉഷ്ട്രേലുമ്പതിഷം വാരംവാ
തസ്മൈദത്താവിപുലനിതംബാ *

എന്ന ശ്ലോകം കേട്ടിട്ടുണ്ടു്. (ഭാൎയ്യ താംബൂലദാനം ചെയ്യുമ്പോൾ സ്വാപോന്മുഖനായ ആ അജപാലൻ തന്റെ മുഖത്തിൽ ആടുകൾ വിഷ്ഠാവിസൎജ്ജനം ചെയ്യുന്നു എന്നുള്ള വിചാരത്തോടുകൂടി 'ഥൂ ഥൂ' എന്നു നിഷ്ഠീവനം ചെയ്തു എന്നും ഒരു പ്രവാദം ഉണ്ടു്.) എന്തായാലും അനക്ഷരകുക്ഷിയായ ഭൎത്താവിനെ ആ സ്ത്രീ തിരസ്കരിച്ചതിന്റെ ശേഷം അവൻ നിൎവ്വിണ്ണനായി ഭദ്രകാളിയെ സേവിക്കുന്നതിനു സമീപത്തു് ഒരു വനാന്തൎഗ്ഗതമായ ക്ഷേത്രത്തിൽ അൎദ്ധരാത്രിയിൽ ചെന്നുചേൎന്നപ്പോൾ ദേവി പുറമേ സഞ്ചരിക്കാൻ പോയിരിക്കയായിരുന്നു. അവൻ ക്ഷേത്രത്തിനകത്തു കടന്നു വാതിൽ സാക്ഷയിട്ടു. കുറെ കഴിഞ്ഞപ്പോൾ ദേവി തിരിച്ചുവന്നു വാതിലടച്ചിരിക്കുന്നതുകണ്ടു്, 'ആരാണകത്തു്?' എന്നും അവൻ ധൃഷ്ടതയോടുകൂടി അകത്തിരുന്നുകൊണ്ടു് 'ആരാണു് പുറത്തു്?' എന്നും ചോദിച്ചതിന്റെ ശേഷം ദേവി എങ്ങിനെയെങ്കിലും മനുഷ്യസഞ്ചാരം തുടങ്ങുന്നതിനുമുമ്പിൽ അകത്തു കടക്കണമല്ലോ എന്നുള്ള ഉൽക്കണ്ഠ നിമിത്തം താൻ കാളിയാണു് എന്നുള്ള പരമാൎത്ഥത്തെ പറഞ്ഞു. അപ്പോൾ അവൻ വാതിൽ തുറക്കാതെ അകത്തു തന്നെ ഇരുന്നുകൊണ്ടു് എന്നാൽ 'ഞാൻ ദാസനാണു്' എന്നു പറഞ്ഞതുകേട്ടു ദേ

(*) ഉഷ്ട്രം എന്നു പറയുമ്പോൾ ഒന്നുകിൽ ഷകാരം അല്ലെങ്കിൽ രേഫം, രണ്ടിലൊന്നു ലോപിക്കുന്ന ഒരാൾക്കാണു് ഈ സുന്ദരിയെ കൊടുത്തതു്.

വി സന്തോഷിച്ചു 'കാളിദാസാ! നീ എന്തിനാണ് എന്റെ ക്ഷേത്രത്തിൽ കടന്നിരിക്കുന്നതു്? നിനക്ക് എന്താണ് അപേക്ഷയുള്ളതു്' എന്നു ചോദിക്കയും, കാളിദാസൻ 'എനിക്കു വിദ്യയുണ്ടാക്കിത്തന്നല്ലാതെ ഞാൻ വാതിൽ തുറക്കുന്നതല്ല' എന്നു ശാഠ്യംപിടിച്ചതിനാൽ വാതിലിന്റെ ഇടയിൽകൂടി നാക്കു പുറത്തേയ്ക്കു നീട്ടുന്നതിനു ദേവി നിയോഗിച്ചതിൻവണ്ണം അദ്ദേഹം ചെയ്കയും തന്റെ ഛുരികാഗ്രംകൊണ്ടു ദേവി അതിൽ വിദ്യാപ്രദമായ ചിന്താമണിമന്ത്രത്തെ എഴുതുകയും ചെയ്തു. ഉടനെ കാളിദാസൻ മഹാകവിയായിത്തീർന്നു; വാതിൽ തുറന്നു ദേവിയെ നമസ്കരിച്ചു സ്തുതിച്ചു.

സൌന്ദര്യവിഭ്രമഭുവോ ഭുവനാധിപത്യ-
സംപത്തികല്പതരവസ്ത്രിപുരേ ജയന്തി
ഏതേ കവിത്വകുമുദപ്രകരാവബോധ
പൂർണ്ണേന്ദവസ്ത്വ ജഗജ്ജനി! പ്രണാമാഃ *

ഇത്യാദിയായി എതാനും ശ്ലോകങ്ങൾ അടങ്ങീട്ടുള്ള സ്തവം അപ്പോൾ കാളിദാസനാൽ നിർമ്മിക്കപ്പെട്ടതാണെന്നു കേട്ടിട്ടുണ്ടു്.

ഇപ്രകാരം അനുഗ്രഹകവിയായിത്തീർന്ന് അദ്ദേഹം തിരിയെവന്നു ഭാര്യയെ കണ്ടപ്പോൾ 'അസ്തി കശ്ചിദ്വാഗ്വിശേഷഃ?' (എന്തെങ്കിലും പറയാനുണ്ടോ) എന്ന് അവൾ ചോദിച്ചു എന്നും, അനന്തരം അദ്ദേഹം ആ ചോ

---

* ഹേ ലോകമാതാവായ ത്രിപുരാദേവി! അവിടുത്തേയ്ക്കു നമസ്കാരം. ഈ നമസ്കാരം സൌന്ദര്യത്തിനൊരു കളിനിലവും, ലോകാധിപത്യം നൽകുന്ന കല്പകവൃക്ഷവും, കവിത്വമാകുന്ന ആമ്പലിനെ വിടർത്തുന്ന പൂർണ്ണചന്ദ്രനുമാകുന്നു.

ദ്ര്യത്തിലെ പദത്രയത്തെ ആദിയിൽചേർത്തു 'അസ്ത്യുത്തരസ്യാം ദിശി ദേവതാത്മാ' ഇത്യാദിയായി 'കുമാരസംഭവത്തേയും", 'കശ്ചിൽ കാന്താവിരഹഗുരുണാ സ്വാധികാരപ്രമത്തഃ' ഇത്യാദിയായി 'മേഘസന്ദേശ'ത്തേയും, 'വാഗത്ഥാവിവസംപൃക്തൗ' ഇത്യാദിയായി 'രഘുവംശ'ത്തേയും നിർമ്മിച്ചു എന്നും പ്രസിദ്ധിയുണ്ടു്."

മേല്ക്കാണിച്ച ഐതിഹ്യം വളരെ വാസ്തവമാണെന്നു തീർച്ചപറഞ്ഞുകൂടെങ്കിലും, സകലരും ഒരുപോലെ—കുഗ്രാമങ്ങളിൽപോലും—പറഞ്ഞുവരുന്നതാകയാൽ ഇതിവിടെ ചേർത്തതാണു്. ഈ ഐതിഹ്യപ്രകാരം കാളിദാസൻ ഒരു ഉഷ്ട്രപാലനോ അജപാലനോ ആണെന്നാണല്ലോ വരുന്നതു്. എന്നാൽ ബ്രാഹ്മണവംശജനായ അദ്ദേഹം അജപാലനായിത്തിന്നതെങ്ങിനെയാണെന്നു സംശയം തോന്നാം. അതും ഒരൈതിഹ്യത്തിൽ പറഞ്ഞുകാണുന്നുണ്ടു്. വിശിഷ്ടനായ ഒരു ബ്രാഹ്മണൻ തന്റെ ധർമ്മപത്നിയോടുകൂടി ഉഞ്ഛവൃത്തിയായി കാലക്ഷേപം ചെയ്തുവന്നുവെന്നും, അദ്ദേഹത്തിന്റെ ധർമ്മനിഷ്ഠയിൽ അസൂയാലുവായ ഒരു 'കൃശാനു' അദ്ദേഹം ശേഖരിച്ചുകൊണ്ടുവന്ന ഉഞ്ഛധാന്യമാണെന്നു തോന്നുമാറു് കുറേ നെല്ലു് ആ ബ്രാഹ്മണസ്ത്രീയറിയാതെ അദ്ദേഹത്തിന്റെ ഗൃഹത്തിൽ ഉമ്മറത്തു കൊണ്ടുചെന്നു വെച്ചുവെന്നും, അതു ഭർത്താവു കൊണ്ടുവന്നതാണെന്നു കരുതി ആ സാദ്ധ്വി അകത്തു കൊണ്ടുവെച്ചുവെന്നും, ആ നെല്ലുകൊണ്ടു് ആഹാരംചെയ്തു കാലത്തു് ആ ദമ്പതിമാൎക്കു് ഒരു സന്താനമുണ്ടായെന്നും, അതാണു പിന്നീടു കാളിദാസനായിത്തിന്നതെന്നുമാണു് ഐതിഹ്യം. ആ ബ്രാഹ്മണൻ തന്റെ പുത്രനിൽ ബ്രാഹ്മണോ

ചിതമല്ലാത്ത ബുദ്ധി കാണുകയാൽ ഭാൎയ്യയോടു പൂൎവ്വചരിത്രത്തെപ്പററി ചോദിക്കയും, അക്കൂട്ടത്തിൽ പറഞ്ഞു പറഞ്ഞ് ഒരു ദിവസം ഉമ്മറത്തു കണ്ടതായ നെല്ലു് ഉപയോഗപ്പെടുത്തിയ സംഗതി അറികയും, ആ ആഹാരത്തിന്റെ രസത്തിൽനിന്നുണ്ടായ ബീജമാകയാലാണു പുത്രൻ ഇങ്ങിനെ ആയതെന്നു് ഊഹിക്കയും, മകനെ അജപാലന്മാരുടെ കൂട്ടത്തിലേയ്ക്കു കൈവിടുകയും ചെയ്തു. ഇങ്ങിനെയാണത്രേ ബ്രാഹ്മണനായ കാളിദാസൻ അജപാലനായിത്തീൎന്നതു്. ഇതുപോലെ ഭോജചരിത്രത്തിലും പല ഐതിഹ്യങ്ങൾ കാണുന്നുണ്ടു്. പക്ഷേ, കാളിദാസൻ ഭോജസദസ്യനല്ലെന്നു വിമൎശകന്മാരെല്ലാം വിശ്വസിക്കുന്നതുകൊണ്ടു് അവയെ ഇവിടെ എടുക്കുന്നില്ല.

കാളിദാസൻ എന്ന പേർകൊണ്ടുതന്നെ ഇദ്ദേഹം കാളിഭക്തനാണെന്നു തെളിയുന്നുണ്ടു്. എന്നാൽ ഇദ്ദേഹം ശാക്തേയനായ ഒരാളല്ല. ശിവനിൽ തികഞ്ഞ വിശ്വാസത്തോടുകൂടിയ ഒരു ദേഹമാണു് ഈ മഹാൻ. പാൎവ്വതീപരമേശ്വരന്മാരെ ലോകത്തിന്റെ മാതാപിതാക്കന്മാരായിട്ടാണു് ഇദ്ദേഹം വിശ്വസിക്കുന്നതു്. രഘുവംശത്തിലെ ആദ്യത്തെ വന്ദനശ്ലോകത്തിലും, കുമാരസംഭവത്തിൽ പാൎവ്വതിയുടെ വിവാഹാലോചനയിലും ഈ സംഗതി വ്യക്തമാക്കിയിട്ടുമുണ്ടു്. എങ്കിലും ഇദ്ദേഹം ഒരു ശൈവമതക്കാരനാണെന്നു പറഞ്ഞുകൂടാ അദ്വൈതമാണു കാളിദാസൻ വിശ്വസിച്ചിരുന്ന മതം. കുമാരസംഭവത്തിൽ ഒരിടത്തു ത്രിമൂൎത്തികൾ ഒരേമൂൎത്തിയുടെതന്നെ ഭേദങ്ങളാണെന്നും, അവരിൽ ഇന്നാൾ ജ്യേഷ്ഠൻ ഇന്നാൾ അനുജൻ എന്നൊന്നുമില്ലെന്നും, അവരുടെ ജ്യേഷ്ഠാനുജഭാവം

സമയൌചിത്യംപോലെയാണെന്നും കാളിദാസൻ സ്വന്ത വാക്യത്തിൽ പറഞ്ഞിട്ടുണ്ട്.

## ൩. കാലനിൎണ്ണയരീതി

പ്രാചീനരുടെ കാവ്യപാഠം, വാക്യങ്ങളുടേയും കഥകളുടേയും താല്പൎയ്യം മനസ്സിലാവുകകൊണ്ടുമാത്രം തൃപ്തിപ്പെടുന്ന രീതിയിലായിരുന്നു. ഓരോ ശ്ലോകവും പഠിക്കുമ്പോൾ, അതിന്റെ വിഭക്തി, അന്വയം, അന്വയാൎത്ഥം, പരിഭാഷ, ഭാവം എന്നീ ക്രമത്തിൽ, ഭാഷാവ്യുല്പത്തിഭാഗത്തിനു വേണ്ടുന്ന വിഷയങ്ങൾമാത്രം മനസ്സിലാക്കുകയേ അവർ ചെയ്തിരുന്നുള്ളു. അതല്ലാതെ, ആ ഗ്രന്ഥം ഉണ്ടാക്കിയാതാരാണ്? അദ്ദേഹം വേറെ വല്ല ഗ്രന്ഥവും നിൎമ്മിച്ചിട്ടുണ്ടോ? അദ്ദേഹത്തിന്റെ ജീവിതകാലം ഏതാണ്? അദ്ദേഹത്തിന്റെ താമസം എവിടെയായിരുന്നു? അദ്ദേഹത്തിന്റെ കൃതി ആരുടെ ഏതു കൃതിയെ അനുകരിക്കുന്നതാണ്? എന്നു മുതലായ ചോദ്യങ്ങൾതന്നെ പ്രാചീനരുടെ ഇടയിൽ ഉദിച്ചിരുന്നില്ല. ചുരുക്കിപ്പറയുന്നതായാൽ, ഒരു ഗ്രന്ഥം പഠിക്കുമ്പോൾ അതിന്റെ അകത്തുള്ള സംഗതികളെ അറിയുകയും അവയെപ്പററി വാദപ്രതിവാദങ്ങൾ ചെയ്വാൻ പഠിക്കുകയും മാത്രമല്ലാതെ, ഗ്രന്ഥത്തെയും തൽകൎത്താവിനെയും പററിയ ഒരു സാമാന്യജ്ഞാനമെങ്കിലും ഉണ്ടാക്കുവാൻ പ്രാചീനർ ശ്രമിച്ചിരുന്നില്ല. ഇതുനിമിത്തം പുരാതനപണ്ഡിതന്മാൎക്കു എത്രതന്നെ അറിവുണ്ടായിരുന്നെങ്കിലും എന്തോ ഒരാവരണം അവരുടെ മനസ്സിന്നു ബാധിച്ചിട്ടുണ്ടായിരുന്നു.

ഈ വൈഷമ്യം നീങ്ങി, പരിഷ്കൃതരീതിയിലുള്ള വിദ്യാഭ്യാസം നമ്മുടെ ഇടയിൽ നടപ്പാകുവാൻ കാരണം നമുക്കു പാശ്ചാത്യരിൽനിന്നു കിട്ടിട്ടുള്ള പരിചയമാണെന്നു പറയാതെ കഴികയില്ല. പാശ്ചാത്യരുടെ സംസർഗ്ഗത്താൽ, നമുക്കു നാം പഠിക്കുന്ന ഗ്രന്ഥത്തെപ്പററി സാമാന്യമായി വേണ്ടുന്ന എത്തു ജ്ഞാനവും കൂടാതെ കഴികയില്ല എന്നായി. ഇംഗ്ലീഷുവിദ്യാലയങ്ങളിൽ പൌരസ്ത്യഭാഷാഗ്രന്ഥങ്ങൾ പഠിപ്പിക്കുവാൻ തുടങ്ങിയതോടുകൂടി ആവക ഗ്രന്ഥങ്ങളെക്കുറിച്ചു ചിലതൊക്കെ അറിഞ്ഞേ കഴിയൂ എന്നുള്ള നിർബ്ബന്ധവും നേരിട്ടു. ഈ ഘട്ടത്തിലാണു, മുമ്പുള്ളവർ അവരുടെ ചരിത്രം എഴുതിവെയ്ക്കാത്തതുകൊണ്ടുള്ള കോട്ടം നമുക്കറിവാൻ ഇടയായതു്.

ഈ ന്യൂനത പരിഹരിക്കുവാനുള്ള ശ്രമവും പാശ്ചാത്യപണ്ഡിതന്മാർ തന്നെ ചെയ്തിരിക്കുന്നു. പാശ്ചാത്യരിൽ പ്രൊഫസർ മാക്സ് മുള്ളർ, വീബർ, മാക്‌ഡൊണാൾഡ് മുതലായ അനേകം മഹാത്മാക്കൾ, വളരെക്കാലം ഭാരതീയസാഹിത്യം പഠിച്ചു് അതിൻെറ ഗുണാതിശയത്തെ യഥാർത്ഥമായിട്ടറിയുകയും, ആ സാഹിത്യത്തിന്നു് ഒരു ചരിത്രമെഴുതുവാൻ ശ്രമിക്കുകയും ചെയ്തു. അവരുടെ ഗ്രന്ഥങ്ങളിൽപ്പറയുന്ന അഭിപ്രായങ്ങളെപ്പററി നമുക്കു ധാരാളം ഭിന്നാഭിപ്രായങ്ങളുണ്ടാകാമെന്നിരിക്കിലും, നമുക്കു തീരെ പരിചയമില്ലാത്തതായ ഈ വിമർശനരീതി അവലംബിച്ചു പ്രാചീനചരിത്രപരിശീലനത്തിൽ മാർഗ്ഗപ്രദർശനം ചെയ്തതു പാശ്ചാത്യരാണെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

മഹാകവി കാളിദാസരുടെ കാലത്തെപ്പററി അങ്ങി

നെ നിരൂപണം ചെയ്തിട്ടുള്ള വിദ്വാന്മാരുടെ ഇടയിൽ പല അഭിപ്രായങ്ങളുമുണ്ട്.

(1) ചിലർ, കാളിദാസൻെറ ജനനം ക്രിസ്ത്വബ്ദം ഏഴാം നൂറ്റാണ്ടിലാണെന്നഭിപ്രായപ്പെട്ടിരിക്കുന്നു. ഈ അഭിപ്രായത്തെ സ്ഥാപിക്കുവാൻ പറയത്തക്ക തെളിവുകളൊന്നും കാണുന്നില്ല.

(2) വേറെ ചിലർ,

"ധന്വന്തരിക്ഷപണകാമരസിംഹശങ്കു-
വേതാളഭട്ടഘടകൎപ്പരകാളിദാസാഃ
ഖ്യാതോ വരാഹമിഹിരോ നൃപതേസ്സഭായാം
രത്നാനി വൈ വരരുചിൎന്നവവിക്രമസ്യ." *

എന്നു ജ്യോതിൎവിദാഭരണമെന്ന ഗ്രന്ഥത്തിലുള്ള ശ്ലോകത്തേയും, അതിനെ അടിസ്ഥാനമാക്കിപ്പറയുന്ന ചില കഥകളേയും പ്രമാണമായെടുത്തു കാളിദാസരുടെ കാലം നിൎണ്ണയിക്കുന്നു. ധന്വന്തരി മുതലായവരും കാളിദാസരും ഒരേ സഭയിലായിരുന്നതുകൊണ്ട് അവർ സമകാലികരാണെന്നു തീൎച്ചയാണല്ലോ. അവരിൽ ഒരാളായ വരാഹമിഹിരൻ ക്രിസ്ത്വബ്ദം ആറാംനൂറ്റാണ്ടിൽ മരിച്ചതായി വേറെ ചില ലക്ഷ്യങ്ങളെക്കൊണ്ടു തീൎച്ചപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ആറാംനൂറ്റാണ്ടു തന്നെയാണു കാളിദാസരുടെ കാലം. ഇതാണവരുടെ ന്യായം.

(3) മററു ചിലർ പറയുന്നത് ഇതൊന്നുമല്ല. ക്രിസ്ത്വബ്ദം ആറാം നൂററാണ്ടിൽ ജീവിച്ചിരുന്ന പ്രവരസേന

---

* ധന്വന്തരി, ക്ഷപണകൻ, അമരസിംഹൻ, ശങ്കു, വേതാളഭട്ടൻ, ഘടകൎപ്പരൻ, കാളിദാസൻ, വരാഹമിഹിരൻ എന്നിവർ വിക്രമാൎക്കരാജാവിൻെറ സഭയിലെ 'നവരത്ന'ങ്ങളാണ്.

രാജാവിനാൽ കാശ്മീരാധിപതിയായി നിശ്ചയിക്കപ്പെട്ട മാതൃഗുപ്തന്റെതന്നെ മറെറാരു പേരാണു കാളിദാസൻ എന്നതു്. മാതാവിനാൽ=കാളിയാൽ, ഗുപ്തൻ=രക്ഷിക്കപ്പെട്ടവൻ, അതായതു കാളിദാസൻ എന്നിങ്ങിനെ മാതൃഗുപ്തപദത്തിന്നു് അർത്ഥം വ്യാഖ്യാനിച്ചു്, അതിനെ അവലംബിച്ചിട്ടാണു് ഈ അഭിപ്രായക്കാർ പുറപ്പെടുന്നതു്.

(4) ഇനി വേറെ ചിലർ ഇതൊന്നുമല്ലാതെ മേഘസന്ദേശത്തെ ആശ്രയിച്ചിട്ടു കാളിദാസരുടെ കാലം നിർണ്ണയിക്കുവാൻ ശ്രമിക്കുന്നു. അവരുടെ പ്രമാണം,

"കുന്നായ്ചേന്നിക്കൊടുമുടി ഹരിക്കുന്നിതോ ഹന്ത! വങ്കാ-
റെറന്നായ് സിദ്ധാംഗനകളറിവില്ലാതെ വക്ത്രങ്ങളം പൊക്കി
ഒന്നായ് നോക്കെസ്സരസനിചുളസ്ഥാനവും വിട്ടുപൊങ്ങി-
ദ്ദിങ്നാഗക്കയ്യേടിപലിപെടാതുത്തരാശയ്ക്കുപോക."*

എന്നു യക്ഷൻ മേഘത്തോടു സന്ദേശിക്കുന്ന ശ്ലോകത്തിൽ കാളിദാസൻ സമാസോക്തിരീത്യാ തന്റെ കാവ്യങ്ങളെ ദൂഷിക്കുന്നതിന്നു തുനിഞ്ഞിട്ടുള്ള ദിങ്നാഗൻ എന്ന ഒരു വിദ്വാനെപ്പററിപ്പറഞ്ഞിരിക്കുന്നതായി മഹാമഹോപാദ്ധ്യായ മല്ലിനാഥൻ മേഘസന്ദേശവ്യാഖ്യാനത്തിൽ എഴുതീട്ടുള്ള അഭിപ്രായമാണു്. ദിങ്നാഗപണ്ഡിതൻ അസംഗനെന്നു പേരായ ഒരു ബുദ്ധമതപണ്ഡിതന്റെ ശിഷ്യനാണു്. അസംഗൻ ജനിച്ചതു ബുദ്ധമഹർഷിയുടെ അവതാരത്തിന്നുശേഷം തൊള്ളായിരം കൊല്ലം കഴിഞ്ഞിട്ടാണെന്നു തിബത്തിലുള്ള ചില രേഖകളിൽനിന്നറിയുന്നു. എന്നല്ലാ, ക്രിസ്ത്വബ്ദം 568-ൽ അസംഗൻ ഇന്ത്യയിൽ ജീവിച്ചിരുന്നതായും ചില പഴയ ലക്ഷ്യങ്ങളുണ്ടു്. അതു

---

* തർജ്ജമ — കുണ്ടൂർ നാരായണമേനോൻ.

കൊണ്ടു ദിങ്ങ്നാഗാചാൎയ്യരുടെ കാലം ആറാം നൂറാണ്ടിലാണെന്നു വരുന്നു. കാളിദാസൻ ദിങ്ങ്നാഗന്റെ ശത്രുവായതുകൊണ്ടു് അദ്ദേഹത്തിന്റെ കാലവും അതായിരിക്കണം.

(5) ഇനി, വേറെ ചിലർ രഘുവംശകാവ്യത്തെകൊണ്ടു കാളിദാസൻ ക്രിസ്ത്വബ്ദം ആറാം നൂറാണ്ടിലാണു ജീവിച്ചിരുന്നതെന്നു തെളിയിപ്പാൻ ശ്രമിക്കുന്നു. രഘുവംശത്തിൽ,

"തത്ര ഹൂണാവരോധാനാം ഭൎത്തൃഷുവ്യക്തവിക്രമം
കപോലപാടലാദേശി ബഭൂവരഘുചേഷ്ടിതം." 4-66 *

എന്ന ശ്ലോകംകൊണ്ടു രഘുമഹാരാജാവു ഹൂണരെ ജയിച്ചതായി വൎണ്ണിച്ചിരിക്കുന്നു. രഘുവംശത്തിന്നു കാളിദാസൻ മൂലഗ്രന്ഥമായി പിടിച്ചിട്ടുള്ള വാത്മീകിരാമായണത്തിൽ ഹൂണസംജ്ഞ കാണുന്നില്ല. അതുകൊണ്ടു കാളിദാസരുടെ കാലത്തിൽ ഹൂണവൎഗ്ഗക്കാർ പ്രബലന്മാരായിരുന്നുവെന്നും, അവരെക്കൂടി തന്റെ നായകൻ ജയിച്ചതായി വൎണ്ണിക്കുന്നതു നായകോൽകൎഷത്തിന്നു കാരണമാണെന്നു കരുതിട്ടാണു കവി ഇങ്ങനെ വൎണ്ണിച്ചതെന്നും വിചാരിക്കാം. ഹൂണന്മാർ (യവനന്മാർ) അഞ്ചാം നൂറാണ്ടിനു ശേഷമാണ് ഇന്ത്യയിൽ വരികയും ഓരോരോ രാജാക്കന്മാരെ ജയിക്കുകയും ചെയ്തതെന്നു ചരിത്രപ്രസിദ്ധമാണ്. അതുകൊണ്ടു കാളിദാസരുടെ കാലം ക്രിസ്ത്വബ്ദം ആറാം നൂറാണ്ടാണെന്നു വരുന്നു.

---

* അവിടെ, രഘുവിന്റെ പരാക്രമം, ഹൂണരാജാക്കന്മാരുടെ അന്തഃപുരസ്ത്രീകളുടെ കവിൾത്തടങ്ങളിൽ അരുണവൎണ്ണമുണ്ടാക്കിത്തീൎത്തു. (ഭൎത്താക്കന്മാരെ രഘു നിഗ്രഹിച്ചുവെന്നു താല്പൎയ്യം.)

(6) മററൊരു കൂട്ടർ രഘുവംശത്തെപ്പിടിച്ചുതന്നെ പ്രകാരാന്തരേണ കാളിദാസരുടെ ജീവിതകാലം നിർണ്ണയിക്കുവാൻ ശ്രമിക്കുന്നു. രഘുവംശം 14-ാം സർഗ്ഗം 40-ാം ശ്ലോകത്തിൽ "ഛായാഹി ഭൂമേഃ ശശിനോ മലത്വേനാരോപിതാ ശുദ്ധിമതഃ പ്രജാഭിഃ" (ജനങ്ങൾ, ഭൂമിയുടെ നിഴലിനെ, ശുദ്ധിമാനായ ചന്ദ്രന്റെ കളങ്കമാണെന്നുപറയുന്നുവല്ലോ.) എന്നിങ്ങിനെ, ഭൂമിയുടെ നിഴലാണു ചന്ദ്രഗ്രഹണത്തിന്നു കാരണമെന്നുള്ള തത്വത്തെ പ്രസ്താവിച്ചിരിക്കുന്നു. ഗ്രഹണത്തെ സംബന്ധിച്ച യഥാർത്ഥമായ ഈ തത്വം പ്രാചീനരായ ആര്യന്മാക്കറിവുണ്ടായിരുന്നില്ല. ഗ്രീക്കുപണ്ഡിതന്മാരിൽനിന്നു പഠിച്ച് ആര്യഭട്ടനാണ് ഈ തത്വം ഒന്നാമതു ഹിന്തുക്കളുടെ ജ്യോതിശ്ശാസ്ത്രത്തിൽ പ്രയോഗിച്ചതു്. ആര്യഭട്ടൻ അഞ്ചാം നൂററാണ്ടുകാരനാണ്. അതുകൊണ്ടു്, ആര്യഭട്ടന്റെ കാലത്തിന്നുശേഷം അതായതു് ആറാം നൂററാണ്ടിൽ ആണു കാളിദാസരുടെ കാലമെന്നു നിർണ്ണയിക്കാം.

(7) വേറെയൊരുകൂട്ടർ കുമാരസംഭവത്തിൽനിന്നു കാളിദാസരുടെ കാലം നിർണ്ണയിക്കുവാൻ ശ്രമിക്കുന്നു. അവരുടെ യുക്തി ഇതാണ്:—കുമാരസംഭവത്തിൽ,

"അഥൌഷധീനാമധിപസ്യ വൃദ്ധൌ
തിഥൌ ച ജാമിത്രഗുണാന്വിതായാം
സമേതബന്ധുർഹിമവാൻ സുതായാ
വിവാഹദീക്ഷാവിധിമന്വതിഷ്ഠൽ" *

(*) അനന്തരം, ചന്ദ്രന്നു വൃദ്ധിയുള്ള ദിവസം, ഏഴാം ഭാവത്തിന്നു ഗുണമുള്ള തിഥിയിൽ, ഹിമവാൻ ബന്ധുസമേതനായി മകളുടെ വിവാഹദീക്ഷയെ നടത്തി.

എന്ന ശ്ലോകത്തിൽ ഉള്ള 'ജാമിത്ര' ശബ്ദം ഗ്രീക്കഭാഷയിലുള്ള ഡ്യാമെട്രാൻ (Dagmatran) എന്ന ശബ്ദത്തിന്റെ അപഭ്രംശമാണു്. ഹിന്തുക്കൾ ഗ്രീക്കകാരോടു് ജ്യോതിഷം പഠിച്ചതിന്നുശേഷം ഗ്രീക്കഭാഷയിൽനിന്നു സംസ്കൃത ഭാഷയിൽ വന്നുകൂടിയതാണു് ഈ ശബ്ദം. ഗ്രീക്കകാരോടു ജ്യോതിഷം പഠിച്ച ഹിന്തുക്കളിൽ പ്രധാനി ആൎയ്യഭട്ടനാണു്. അതുകൊണ്ടു്, ആൎയ്യഭട്ടന്നുശേഷം, അതായതു് ആറാംനൂറാണ്ടിൽ, ആണു കാളിദാസരുടെ കാലമെന്നു കിട്ടുന്നു.

(8) മററു ചിലർ സംസ്കൃതഭാഷയുടെ അഭിവൃദ്ധികളെ രണ്ടുകാലത്തെ കല്പിച്ചു് അതിൽ രണ്ടാമത്തെ കാലത്തിലാണു കാളിദാസന്റെ ഉല്പത്തി എന്നു പറഞ്ഞിരിക്കുന്നു. അവർ പറയുന്ന ആദ്യത്തെക്കാലം പ്രാചീനമാണു്. രണ്ടാമത്തെ കാലം ക്രിസ്ത്വബ്ദം രണ്ടാം നൂററാണ്ടാണു്. ഒരു ഭാഷയിൽ സരസകാവ്യങ്ങൾ എഴുതുന്നവരായ മഹാകവികൾ എപ്പോഴുണ്ടാകുന്നുവോ, അപ്പോഴാണു അതിന്റെ അഭിവൃദ്ധികാലം. ഇതിൽ ആദ്യകാലത്തു മഹാകവി കാളിദാസൻ ഉണ്ടായതായി ശങ്കിക്കുക വയ്യ. രണ്ടാമത്തെ കാലത്തു് അതായതു രണ്ടാം നൂററാണ്ടിൽ ആണ് കാളിദാസന്റെ ഉല്പത്തി. ഇതാണവരുടെ വാദം.

(9) ഇനിയും ചിലർ ഇപ്പറഞ്ഞവയിൽനിന്നു വിലക്ഷണമായ ഒരു പ്രകാരത്തിൽ കാളിദാസരുടെ കാലനിൎണ്ണയം ചെയ്യാനൊരുങ്ങുന്നു. അവരുടെ ഊഹം ഇങ്ങിനെയാണു്: ക്രിസ്ത്വബ്ദം ഒന്നാം നൂററാണ്ടിൽ, വളരെ പാണ്ഡിത്യവും കവിതയുമുള്ള അശ്വഘോഷൻ എന്നൊരു ബൌദ്ധപണ്ഡിതൻ ഉണ്ടായിരുന്നു. അദ്ദേഹം ബുദ്ധ

ചരിതം എന്നൊരു കാവ്യം നിൎമ്മിച്ചിട്ടുണ്ടു്. ഇതിലുള്ള പല ശ്ലോകങ്ങൾക്കും കാളിദാസരുടെ ശ്ലോകങ്ങൾക്കും തമ്മിൽ ആശയംകൊണ്ടു സാമ്യമുണ്ടു്. അതുകൊണ്ടു് അവരിലൊരാൾ മറ്റെയാളുടെ ശേഷം ജീവിച്ചവനാണെന്നു വിചാരിക്കാം. ഏതു കവിയുടെ ആശയത്തെ മറ്റൊരു കവി എടുത്തിരിക്കുന്നുവോ, ആ കവി പ്രാചീനനാവണം. അങ്ങിനെ വരുമ്പോൾ ആ രണ്ടു കവികളിൽ ഏതാളുടെ കാലം മററു തെളിവുകളെക്കൊണ്ടു നിശ്ചയിക്കാമോ അദ്ദേഹം പ്രാചീനൻ, മറേറവൻ അൎവ്വാചീനൻ എന്നാണു വിമൎശനിയമം. പ്രകൃതത്തിൽ അശ്വഘോഷന്റെ കാലം തീൎച്ചപ്പെട്ടതുകൊണ്ടു് കാളിദാസൻ അൎവ്വാചീനനെന്നും, അശ്വഘോഷൻ ഒന്നാം നൂററാണ്ടുകാരനാകയാൽ കാളിദാസന്റെ കാലം രണ്ടാം നൂററാണ്ടാണെന്നും വരുന്നു.

(10) ഇനിയൊരു കൂട്ടർ ഇത്രയെന്നും ബുദ്ധിമുട്ടു കൂടാതെ അതിവേഗത്തിൽ മഹാകവി കാളിദാസന്റെ ജീവിതകാലം നിൎണ്ണയിക്കുന്നു. അവൎക്കുള്ള പ്രമാണം ജ്യോതിൎവ്വിദാഭരണമാണു്. ജ്യോതിൎവ്വിദാഭരണം എന്നതു് ഒരു ജ്യോതിശ്ശാസ്ത്രഗ്രന്ഥമാകുന്നു. അതിന്റെ പ്രണേതാവു കാളിദാസനാണത്രേ. ആ ഗ്രന്ഥത്തിൽ കാളിദാസൻതന്നെ

"വൎഷൈഃ സിന്ധുരദൎശനാംബരഗുണൈൎയ്യാതേ കലൌ സംമിതേ
മാസേ മാധവസംജ്ഞകേ ച വിഹിതോ ഗ്രന്ഥക്രിയോപക്രമഃ" (*)

എന്ന ശ്ലോകാൎദ്ധത്തിൽ തന്റെ ജീവിതകാലത്തെ വ്യക്ത

---

(*) സിന്ധുരം 7, ദൎശനം 6, അംബരം 0, ഗുണം 3 അതായതു 3067 കലിസംവത്സരം കഴിഞ്ഞതിനുശേഷം വസന്തമാസത്തിലാണു് ഈ ഗ്രന്ഥമുണ്ടാക്കാൻ തുടങ്ങിയതു്.

മായിപ്പറഞ്ഞിരിക്കുന്നു. ഇതിൽ പറഞ്ഞ സിന്ധുരാദി അംകസംജ്ഞകളെക്കൊണ്ടു കിട്ടുന്ന 3067 കല്യബ്ദത്തെ തട്ടിച്ചുനോക്കിയാൽ ക്രിസ്ത്വബ്ദാരംഭത്തിന്നു മുമ്പാണു് ഇതിൽ പറഞ്ഞ കാലമെന്നു കാണാം.

ഇങ്ങനെ പത്തു പ്രകാരത്തിലാണു ചില വിമൎശകന്മാർ കാളിദാസരുടെ കാലത്തെ നിരൂപണം ചെയ്തിട്ടുള്ളതു്. ഇതിൽ 1-ാമത്തെ പക്ഷത്തിൽ 7-ാം നൂറ്റാണ്ടും, 2 മുതൽ 7 വരെ പക്ഷപ്രകാരം 6-ാം നൂറ്റാണ്ടും, 8-ം, 9-ം പക്ഷങ്ങളിൽ 2-ാം നൂറ്റാണ്ടും, 10-ാമത്തെ പക്ഷത്തിൽ ക്രിസ്ത്വബ്ദത്തിന്നു മുമ്പും ആണു കാളിദാസരുടെ കാലമെന്നു പറയേണ്ടതില്ലല്ലോ. ഈ വക യുക്തികളെയെല്ലാം പൂൎവ്വപക്ഷനിലയിൽ കരുതുവാനേ നമുക്കു വിചാരിച്ചിട്ടുള്ളൂ. കൂലങ്കഷമായി നിരൂപണം ചെയ്യുന്നപക്ഷം ഇവയുടെ അസാധുത്വം സ്പഷ്ടമാകുന്നതാണു്. പ്രകൃതത്തിൽ പാശ്ചാത്യരുടെ കാലനിൎണ്ണയരീതിയെക്കാണിപ്പാൻ മാത്രമാണു് ഇവയെ പ്രദൎശിപ്പിച്ചിട്ടുള്ളതു്. അതിനാൽ ഇവയുടെ ഖണ്ഡനത്തിന്നിവിടെ ഒരുങ്ങുന്നില്ല. സാധുവായ കാലനിൎണ്ണയമേതെന്നു മുകളിൽ വ്യക്തമാകും.

## ൪. കാലനിൎണ്ണയം.

പാശ്ചാത്യഗ്രന്ഥകാരന്മാരിൽ പലരും സംസ്കൃതസാഹിത്യത്തെപ്പററി നിരൂപണംചെയ്യുന്നതിൽ, പ്രാചീനകവികളെ കഴിയുന്നത്ര അൎവ്വാചീനകാലത്തേയ്ക്കു കൊണ്ടുവരുവാനാണു ശ്രമിച്ചിട്ടുള്ളതു്. ഹിന്തുക്കൾ അ

നാദിയെന്നു ഗണിച്ചുവരുന്ന വൈദികസാഹിത്യത്തിനു തന്നെ, സാധിക്കാവുന്നേടത്തോളം അർവ്വാചീനത അവർ കല്പിച്ചിട്ടുള്ള സ്ഥിതിക്കു, മററുള്ളവയുടെ കഥ പറയേണ്ടതില്ലല്ലൊ. എന്നല്ലാ, ഒരുവിധം നിവൃത്തിയുണ്ടെങ്കിൽ, ഗ്രീക്കുകാർ മുതലായ പാശ്ചാത്യരിൽ നിന്നാ, പണ്ടു സംസ്കൃതസാഹിത്യത്തിലേക്കു പല ഗുണങ്ങളും ഉണ്ടായിട്ടുണ്ടെന്നും പാശ്ചാത്യർ വാദിക്കുന്നുണ്ട്. ഈ വക സംഗതികളാൽ, പാശ്ചാത്യപരിഷ്കാരികളായ ഇന്ത്യൻ യുവജനങ്ങൾക്കു, വാസ്തവത്തിൽ പ്രാചീനസംസ്കൃതകവികളുടെ പേരിൽ ഉണ്ടാവേണ്ടതായ ബഹുമാനം കുറഞ്ഞു പോകുന്നു. അതുകൊണ്ടു, പാശ്ചാത്യരുടെ സാഹിത്യചരിത്രങ്ങളെ പൌരസ്ത്യരിൽ അവജ്ഞാബുദ്ധികൂടാതെ പരിശോധിച്ചു ഗുണദോഷനിരൂപണം ചെയ്കയാണു വേണ്ടതു്. അങ്ങിനെ നിരൂപണം ചെയ്യുമ്പോൾ മഹാകവി കാളിദാസർ ജീവിച്ചിരുന്ന കാലത്തെപ്പററി, അദ്ദേഹത്തിന്റെ വക മാളവികാഗ്നിമിത്രം, ശാകുന്തളം എന്നീ രണ്ടു നാടകങ്ങളിൽനിന്നു കിട്ടുന്ന തെളിവുകൾ നമുക്കു വളരെ സഹായിക്കും.

മേൽപറഞ്ഞ രണ്ടു നാടകങ്ങളിൽ കാണുന്ന ആഭ്യന്തരമായ ചില ലക്ഷ്യങ്ങൾ നോക്കിയാൽ, കാളിദാസർ ജീവിച്ചിരുന്നതു ക്രി. മു. 200‒100 കൊല്ലങ്ങൾക്കിടയിലായിരിക്കണമെന്നു് ഊഹിക്കാം. മാളവികാഗ്നിമിത്രത്തിൽ പുഷ്പമിത്രൻ, അഗ്നിമിത്രൻ, വസുമിത്രൻ എന്നിങ്ങിനെ മൂന്നു പേരെപ്പററി കാളിദാസൻ പറയുന്നുണ്ടു്. സേനാനായകനായ ഒരു പുഷ്പമിത്രൻ, മൌര്യവം

ശത്തിലെ ഒടുവിലെ രാജാവും തന്റെ സ്വാമിയുമായിരുന്ന ബൃഹദ്രഥനെ വധിച്ചു മഗധരാജാവായി സിംഹാസനാരോഹണം ചെയ്തുവെന്നു പഴയ ഇന്ത്യാചരിത്രത്തിൽ പറഞ്ഞിട്ടുണ്ടു്. ഈ പുഷ്യമിത്രൻ സംഗരാജവംശത്തിലെ ഒന്നാമത്തെ രാജാവും, തന്റെ പരാക്രമത്താൽ യവനന്മാരെ അവരുടെ വടക്കൻരാജ്യത്തേക്കു് ആട്ടിയോടിച്ചു വീരനുമാണു്. മഹാഭാഷ്യകാരനായ പതഞ്ജലി, പുഷ്യമിത്രനേയും അദ്ദേഹത്തിന്റെ ആസ്ഥാനസഭയേയും, അദ്ദേഹം ചെയ്ത അശ്വമേധയാഗത്തേയും, യവനന്മാരെയും പററി പ്രസ്താവിച്ചിട്ടുള്ളതിനാൽ പതഞ്ജലി പുഷ്യമിത്രന്റെ സമകാലികനായിരിക്കണം. പതഞ്ജലിയുടെ കാലം ക്രി. മു. 150-നും 450-നും മദ്ധ്യേ ആണെന്നു പണ്ഡിതർ സത്യവ്രതസാമിശ്രാമി പ്രസ്താവിച്ചിരിക്കുന്നു. പതഞ്ജലിയുടെ കാലത്തെപ്പററി ഡാക്ടർ ഭണ്ഡാർക്കർ എഴുതീട്ടുള്ള ഒരു പ്രബന്ധത്തിൽ ഈ സംഗതി വിശദമായി സ്ഥാപിക്കുകയും ചെയ്തിട്ടുണ്ടു്. മാളവികാഗ്നിമിത്രം നാടകത്തിലെ നായകനായ അഗ്നിമിത്രന്റെ പിതാവു് ഈ പുഷ്യമിത്രനാണെന്നും, അദ്ദേഹം ക്രി. മു. 150-ാമാണ്ടിലൊ അതിന്നടുത്ത കാലത്തൊ ജീവിച്ചിരുന്നാളാണെന്നും എല്ലാ ചരിത്രജ്ഞന്മാരും സമ്മതിക്കുന്നുണ്ടു്.

അഗ്നിമിത്രൻ പുരാണങ്ങളിൽ പ്രസിദ്ധനായ ഒരു രാജാവല്ല. വിഷ്ണുപുരാണത്തിൽ, വരുവാൻപോകുന്ന രാജാക്കന്മാരുടെ കൂട്ടത്തിൽ മാത്രമേ അഗ്നിമിത്രൻ എന്നൊരാളെ പറഞ്ഞുകാണുന്നുള്ളു. 'നാടകം ഖ്യാതവൃത്തം സ്യാൽ' എന്ന വചനപ്രകാരം, ഹൈന്ദവനാടകങ്ങളിലെ ഇതിവൃത്തം 'ഖ്യാത'മായിരിക്കേണമെന്നു നിയ

മമുണ്ടു്. 'ഖ്യാതം' എന്നതിന്നു പുരാണപ്രസിദ്ധം എന്നാണല്ലോ താല്പര്യം. അപ്പോൾ മഹാകവി കാളിദാസൻ മാളവികാഗ്നിമിത്രത്തിൽ, യാതൊരു പുരാണത്തിലും പറയപ്പെടാത്ത ഒരു രാജാവിനെ നായകനായി കല്പിച്ചതെങ്ങിനെ? വാസ്തവത്തിൽ കാളിദാസൻ 'നാടകം ഖ്യാതവൃത്തംസ്യാൽ' എന്ന പഴയ നിയമം സ്വീകരിക്കാതെ, ഒരു പുതിയ പ്രസ്ഥാനത്തെ അവലംബിച്ചു്, അക്കാലത്തു രാജ്യം വാണിരുന്ന ഒരു രാജാവിനെ നായകനായി എടുത്തതായിരിക്കണം. മാളവികാഗ്നിമിത്രത്തിലെ പ്രസ്താവനയിൽ,

"പുരാണമിത്യേവ ന സാധുസർവ്വം
ന ചാപികാവ്യം നവമിത്യവദ്യം;
സന്തഃസമീക്ഷ്യാന്യതരദ്ഭജന്തേ
മൂഢഃപരപ്രത്യയനേയബുദ്ധിഃ"

എന്നുള്ള ശ്ലോകം ഈ ഊഹത്തെ സഹായിക്കുന്നുമുണ്ടു്. പുരാണം (പഴയതു്) ആണെന്നുള്ള ഏക കാരണത്താൽ എല്ലാ കാവ്യവും നല്ലതെന്നോ നവം (പുതുതു്) ആണെന്നുള്ളതുകൊണ്ടു നല്ലതല്ലെന്നോ നിയമമില്ലെന്നും, വിദ്വാന്മാർ പരിക്ഷിച്ചുനോക്കി രണ്ടിലൊന്നു സ്വീകരിക്കുമെന്നും, മററുള്ളവർ പറയുന്നതുപോലെ വിചാരിക്കുന്നവർ മൂഢന്മാരാണെന്നുമാണല്ലോ ഇതിന്റെ സാരം. ഇതിൽ കാവ്യത്തിന്റെ വിശേഷണമായ 'പുരാണ'പദം പ്രത്യേകം നോക്കുക. പുരാണം എന്നതിന്നു പണ്ടുണ്ടാക്കിയതു് എന്നാണൎത്ഥമെങ്കിലും കവിയുടെ പ്രാചീനതയെ കുറിക്കാനായിട്ടാണു് ആ പ്രകൃതത്തിൽ പുരാണപദം പ്രയോഗിച്ചിട്ടുള്ളതെങ്കിലും, മാളവികാഗ്നിമിത്ര

ത്തിലെ ഇതിവൃത്തം പുരാണപ്രസിദ്ധമല്ലായ്കയാലും, കാവ്യവും ഇതിവൃത്തവും സൂക്ഷ്മാലോചനയിൽ അഭിന്നമാകയാലും, വർത്തമാനകാലികനായ ഒരു നായകന്റെ കഥയെ താൻ നാടകത്തിന്നായി എടുത്തതിനുള്ള ഒരു ന്യായംകൂടി മഹാകവി ഈ പദ്യംകൊണ്ടു പറഞ്ഞിട്ടുള്ളതായി വിചാരിക്കാവുന്നതാണ്. ഈ ഊഹം ശരിയാണെന്നുവന്നാൽ കാളിദാസർ അഗ്നിമിത്രരാജാവിന്റെ സമകാലികനാണെന്നു സിദ്ധിക്കും.

ഈ സംഗതിയെ പിന്താങ്ങുന്നതിന്നു, മാളവികാഗ്നിമിത്രത്തിലെ ഭരതവാക്യത്തേയും ഉദാഹരണമായി എടുക്കാം. സംസ്കൃതനാടകങ്ങൾ പ്രായേണ 'കിന്തേഭൂയഃ പ്രിയമുപകരോമി' (ഇനിയെന്താണു ഞാനങ്ങേയ്ക്കു പ്രിയമായിട്ടൊന്നു ചെയ്യേണ്ടതു്) എന്ന ചോദ്യത്തോടുകൂടി അവസാനിക്കുകയും, ആ ചോദ്യത്തിന്നുത്തരമായി രാജ്യം സമൃദ്ധമായി വരേണമെന്നും, രാജാവു പ്രജകളെ വേണ്ടുംവിധം പാലിക്കണമെന്നും, നാട്ടിൽ കാലവർഷമുണ്ടാകേണമെന്നും, പ്രജകൾ സുഖസമൃദ്ധിയോടുകൂടി ഇരിക്കണമെന്നും മററും ഭരതവാക്യം ചൊല്ലി എല്ലാവരും രംഗത്തിൽനിന്നു പോകയുമാണു പതിവു്. ഈ രീതിയിലുള്ള ഉപസംഹാരമാണ് സംസ്കൃതത്തിലുള്ള എല്ലാനാടകങ്ങളിലും കാണുന്നതു്. മാളവികാഗ്നിമിത്രത്തിലാകട്ടെ ഇതിൽ കുറെ വ്യത്യാസമുണ്ട്. അതിന്റെ ഉപസംഹാരത്തിൽ പതിവുപ്രകാരമുള്ള ചോദ്യം കഴിഞ്ഞു് അതിന്നുത്തരമായിട്ടുള്ള ഭരതവാക്യം,

... ... ... ...

... ... ... ...

"ആശാസ്യമീതിവിഗമ പ്രഭൃതിപ്രജാനാം
സംപത്സ്യതേനഖലുഗോപ്തരിനാഗ്നിമിത്രേ."

എന്നാണ്. അഗ്നിമിത്രൻ ഭരണകർത്താവായിട്ടിരിക്കുമ്പോൾ പ്രജകളുടെ ക്ഷേമാഭിവൃദ്ധിക്കായി പ്രാർത്ഥിക്കേണ്ട ആവശ്യമില്ലെന്നാണല്ലോ ഇതിൻെറ സാരം. ഇതിലെ 'ഗോപ്തരി അഗ്നിമിത്രേ' എന്നുള്ള 'സതിസപ്തമി'യുടെ പ്രയോഗത്തിൽനിന്നു നാടകനിർമ്മാണമുണ്ടായതു് അഗ്നിമിത്രൻ രാജാവായി വാഴുന്ന കാലത്താണെന്നു തെളിയുന്നു. ഈ ഉദാഹരണത്തിൽനിന്നും കാളിദാസൻ അഗ്നിമിത്രതിൻെറ സമകാലികനാണെന്നു തെളിയുന്നുണ്ടു്. അഗ്നിമിത്രൻെറ കാലം ക്രി. മു. രണ്ടാം നൂററാണ്ടാണെന്നു മുമ്പു കാണിച്ചിരിക്കയാൽ കാളിദാസരുടെ കാലവും അതായിരിക്കണമെന്നു തീർച്ചപ്പെടുത്താം.

ഇനി ശാകുന്തളത്തേയും ഒന്നു പരിശോധിക്കാം. ഈ നാടകത്തിൽ കാളിദാസൻ പിന്തുടൎച്ചാവകാശത്തെപ്പററിയും മോഷണത്തെപ്പററിയും അക്കാലത്തു നിലവിലുണ്ടായിരുന്ന നിയമങ്ങളെ ഉപന്യസിച്ചിട്ടുണ്ടു്. ശാകുന്തളം ആറാമങ്കത്തിൽ ശകുന്തളയെ സ്വീകരിക്കാഞ്ഞതിൽ പശ്ചാത്തപിക്കുന്ന ദുഷ്യന്തമഹാരാജാവിൻെറ കയ്യിലേക്കു, പ്രധാനമന്ത്രി താൻ അന്നു തീർപ്പുചെയ്ത ഒരു പൌരകാര്യത്തെക്കുറിച്ചുള്ള വിജ്ഞാപനപത്രം അയക്കുന്നുണ്ടല്ലോ. അതിൽ കപ്പൽക്കച്ചവടക്കാരനായ ധനമിത്രൻ എന്നൊരു ചെട്ടി കപ്പൽ മുങ്ങി മരിച്ചുവെന്നും, ധനമിത്രനു സന്തതിയില്ലായ്കയാൽ, നിയമപ്രകാരം അയാളുടെ മുതൽ സൎക്കാരിലേക്കു ചേരേണ്ടതാണെന്നും ആണു പറയുന്നതു്. 'സന്തതിയില്ലായ്ക' എന്നു കേട്ടപ്പോൾ, രാജാ

വു, ധനമിത്രൻ ധനികനാകയാൽ അയാൾക്കു് അനേകം ഭാൎയ്യമാരുണ്ടായിരിക്കുമെന്നും, അവരിലാരെങ്കിലു ഗൎഭിണിയായിട്ടുണ്ടോ എന്നു് അന്വേഷണം നടത്തണമെന്നും പറയുന്നു. ധനമിത്രന്റെ ഭാൎയ്യയായ സാകേതശ്രേഷ്ഠിയുടെ മകൾ ഗൎഭമുണ്ടായി പുംസവനം കഴിഞ്ഞിരിപ്പുണ്ടെന്നു കേട്ടപ്പോൾ, രാജാവു 'ഗൎഭഃ പിത്ര്യം രിക്ഥമൎഹതി' (ഗൎഭസ്ഥനായ ശിശുവിന്നു് അച്ഛന്റെ സ്വത്തിന്നവകാശമുണ്ടു്) എന്നു കല്പിക്കയും ചെയ്യുന്നു. ഇതിൽനിന്നു കാളിദാസരുടെ കാലത്തു് ഒരു വിധവയ്ക്കു തന്റെ ഭൎത്താവിന്റെ സ്വത്തിന്നവകാശമുണ്ടായിരുന്നില്ലെന്നു വ്യക്തമാകുന്നുണ്ടു്. ധനമിത്രന്നു വിധവയായ ഒരു ഭാൎയ്യയുണ്ടോ എന്നല്ല, അയാളുടെ വിധവമാൎക്കാൎക്കെങ്കിലും ഗൎഭമുണ്ടോ എന്നാണു രാജാവു് അന്വേഷിപ്പാൻ കല്പിക്കുന്നതു്. രാജാവിന്റെ വിധി, ഗൎഭസ്ഥനായ ശിശുവിന്നു പിതാവിന്റെ സ്വത്തിന്നവകാശമുണ്ടെന്നുമാണു്. ഇനി രാജാവിന്റെ ഈ വിധിയെ ധൎമ്മശാസ്ത്രവചനങ്ങളുമായി തട്ടിച്ചുനോക്കാം. ധൎമ്മശാസ്ത്രകൎത്താക്കന്മാരിൽ മനു, ആപസ്തംബൻ, ബോധായനൻ, വസിഷ്ഠൻ എന്നവർ വിധവയെ ഭൎത്താവിന്റെ സ്വത്തിന്നു പിന്തുടൎച്ചാവകാശിനിയായി അംഗീകരിക്കുന്നില്ല. നാരദനും കാത്യായനനും വിധവമാൎക്കു ഭൎത്താവിന്റെ സ്വത്തിൽനിന്നു ചിലവിന്നു കിട്ടുവാൻമാത്രം അവകാശമുണ്ടെന്നു സമ്മതിക്കുന്നുണ്ടു്. ഗൌതമനും ബൃഹസ്പതിയും ഭൎത്താവിന്റെ സ്വത്തിൽ വിധവയ്ക്കു, സപിണ്ഡന്മാരുടെ കൂട്ടത്തിൽ ഓഹരിക്കു് അവകാശം കല്പിച്ചിരിക്കുന്നു. ശംഖൻ, ലിഖിതൻ യാജ്ഞവല്ക്യൻ എന്നിവർ വിധവയ്ക്കുള്ള അവകാശത്തെ

പൂൎണ്ണമായി സമ്മതിക്കുകയും ചെയ്യുന്നു. ഇപ്പറഞ്ഞ സ്മൃതികൎത്താക്കന്മാർ വിധവാവകാശത്തിന്റെ ക്രമികമായ അംഗീകരണത്തെയാണു് കാണിക്കുന്നതു്. ശാകുന്തളത്തിൽ വിധവയുടെ അവകാശം സമ്മതിച്ചുകാണാത്തതുകൊണ്ടു് ആ അവകാശത്തെ സമ്മതിക്കാത്തവരായ മനു, ആപസ്തംബൻ, ബോധായനൻ, വസിഷ്ഠൻ എന്നിവരുടെ പിമ്പും വിധവാവകാശവാദികളായ നാരദൻ, കാത്യായനൻ, ഗൌതമൻ, ബൃഹസ്പതി, ശംഖൻ, ലിഖിതൻ, യാജ്ഞവല്ക്യൻ എന്നിവരുടെ മുമ്പും ആണു് ശാകുന്തളത്തിന്റെ നിൎമ്മാണകാലമെന്നു തീൎച്ചപ്പെടുത്താം. ധനമിത്രന്റെ വിധവയ്ക്കു ഗൎഭമുണ്ടോ എന്നുള്ള രാജാവിന്റെ അന്വേഷണം വസിഷ്ഠസ്മൃതിയിലെ വചനമനുസരിച്ചിരിക്കുന്നതിനാൽ, ഈ നാടകകാലം വസിഷ്ഠസ്മൃതിയുണ്ടായതിന്നു ശേഷമാണെന്നും നിശ്ചയിക്കാം. മേൽപറഞ്ഞ സ്മൃതികൎത്താക്കന്മാരിൽ ചിലരുടെ കാലം ക്രി. പി. ഒന്നാം നൂറാണ്ടാണെന്നു സാഹിത്യചരിത്രജ്ഞന്മാർ നിൎണ്ണയിച്ചിരിക്കുന്നതുകൊണ്ടു് അതിന്നെത്രയോ മുമ്പായിരിക്കണം കാളിദാസന്റെ കാലമെന്നു തീൎച്ചയാക്കാം.

ഈ ഊഹത്തെ സഹായിക്കുന്നതിന്നു്, ആറാമങ്കത്തിന്റെ ആരംഭത്തിലുള്ള പ്രവേശകത്തിൽ കാണുന്ന മോഷണനിയമത്തിന്റെ സൂചനവും എടുക്കാം. ശക്രാവതാരതീൎത്ഥത്തിന്നടുത്തുള്ള ഒരു മുക്കുവൻ, തനിക്കു മത്സ്യത്തിന്റെ ഉള്ളിൽനിന്നു കിട്ടിയ ഒരു രത്നമോതിരം വിററു വില മാറുവാനായി നഗരത്തിൽ വരികയും, അവിടെവെച്ചു് ആ മോതിരത്തിന്മേൽ രാജാവിന്റെ തിരുനാമം കൊത്തിയതായി കണ്ടു് അതു സൎക്കാർവകയാണെന്നു

റച്ച നഗരാദ്ധ്യക്ഷന്റെ വരുതിയിലുള്ള രണ്ടു പൊല്ലീസ്സു കാർ പുള്ളിയെ പിടിച്ചു കേസ്സാക്കുകയും ചെയ്യുന്നുണ്ടു്. ഈ കുററത്തിന്നു പുള്ളിയും പോലീസ്സുകാരും പ്രതീക്ഷിക്കുന്നതു മരണശിക്ഷയാണു്. ഇതിൽനിന്നു കാളിദാസന്റെ കാലത്തു രത്നമോഷണത്തിന്നു മരണശിക്ഷ നടപ്പുണ്ടായിരുന്നു എന്നു് ഊഹിക്കാം. ഇനി നമുക്കു മോഷണത്തെ സംബന്ധിച്ചു, പ്രത്യേകമായി രത്നം മുതലായ മഹാർഹവസ്തുക്കളുടെ മോഷണത്തെ സംബന്ധിച്ചും മനുവിന്റെ കാലം മുതല്ക്കിങ്ങോട്ടു നടപ്പിലുണ്ടായിരുന്ന നിയമങ്ങളെ പരിശോധിക്കുക. മനു, ആപസ്തംബൻ, ബോധായനൻ, വസിഷ്ഠൻ, ഗൌതമൻ, നാരദൻ എന്നീ സ്മൃതികാരന്മാരുടെ കാലങ്ങളിൽ മേല്പറഞ്ഞ കുററത്തിന്നു മരണശിക്ഷ നടപ്പിലിരുന്നിരുന്നു. കാലം പരിഷ്കരിച്ചതോടുകൂടി കളവു കുററത്തിന്നു മരണശിക്ഷ അതിരുകവിഞ്ഞ ഒന്നാണെന്നു തോന്നുകയും, ക്രമേണ ഇതിൽ കുറച്ചുഭേദം കല്പിക്കുകയും ചെയ്തു. ബൃഹസ്പതി, യാജ്ഞവല്ക്യൻ, വ്യാസൻ എന്നിവരുടെ കാലങ്ങളിൽ കളവിന്നുള്ള ശിക്ഷ പിഴയിടുകയോ തുക്കിക്കൊല്ലുകയോ മതി എന്നാക്കി. പ്രകൃതത്തിൽ കളവിന്നു വധം തന്നെ വരുമെന്നു പറഞ്ഞുകാണുന്നതുകൊണ്ടു കാളിദാസരുടെ കാലം ബൃഹസ്പതിയുടെ മുമ്പിലെന്നു വരുന്നു. ബൃഹസ്പതി ജീവിച്ചിരുന്നതു ക്രി. പി. ഒന്നാം നൂററാണ്ടിലാണെന്നു സർവ്വസമ്മതവുമാണു്.

ഇത്രയും പ്രസ്താവിച്ചതിൽനിന്നു മഹാകവി കാളിദാസന്റെ ജീവിതകാലം ക്രി. മു. 300 നും 100-നും മദ്ധ്യേ ആയിരിക്കണമെന്നു സിദ്ധിക്കുന്നു.



## ൫. കൃതികൾ—സാമാന്യനിരൂപണം.

മഹാകവി കാളിദാസന്റെ കൃതികളായി മൂന്നു കാവ്യങ്ങളും മൂന്നു നാടകങ്ങളുമാണുള്ളത്. അവയിൽ കാവ്യങ്ങൾ 1. രഘുവംശം, 2. കുമാരസംഭവം, 3. മേഘസന്ദേശം എന്നിവയും, നാടകങ്ങൾ 1. മാളവികാഗ്നിമിത്രം, 2. വിക്രമോർവ്വശീയം, 3. ശാകുന്തളം എന്നിവയും ആകുന്നു.

ഇവയിൽ 'മാളവികാഗ്നിമിത്രം' കവിതാഗുണങ്ങളെക്കൊണ്ട് *അല്പം താണപടിയിലാണിരിക്കുന്നതെന്നും, അതുകൊണ്ട് അതിന്റെ കർത്താവു കാളിദാസനല്ലെന്നും ചില സാഹിത്യചരിത്രകാരന്മാർ ശങ്കിച്ചിട്ടുണ്ടെങ്കിലും ആ അഭിപ്രായം വിദ്വത്സമ്മതമല്ല. കവിതാഗുണങ്ങളെക്കൊണ്ട് മാളവികാഗ്നിമിത്രത്തിനു മററു കൃതികളേക്കാൾ വലിയ കുറവുണ്ടെന്നു പറഞ്ഞുകൂടാ; ഇനി അഥവാ കുറവുണ്ടെങ്കിൽത്തന്നെ, അതുകൊണ്ടുമാത്രം അതു് അന്യകൃതിയാണെന്നു വരുന്നതുമല്ല. കവിയുടെ വയസ്സ്, പരിചയം മുതലായവയെ ആശ്രയിച്ചിട്ടാണല്ലോ കവിതാഗുണങ്ങളുടെ സ്ഥിതി. ആംഗലകാളിദാസനായ ഷേക്സ്പിയരുടെ എല്ലാ കൃതികൾക്കും ഗുണം തുല്യമാണോ? എങ്കിലും അദ്ദേഹമുണ്ടാക്കിയ കൃതികളിൽ വല്ലതിനേയുംപററി വല്ല അവകാശതർക്കവും പുറപ്പെട്ടിട്ടുണ്ടോ? ജോൺസന്റെ ജീവചരിത്രം എഴുതുവാൻ ബാസ്വൽ ഉണ്ടായതുപോലെ കാളിദാസനു് ഒരു ബാസ്വൽ* ഇല്ലാതിരുന്നതാണു് ഈ വക ശങ്കകൾക്കു കാരണം. കാളിദാസകൃതികളെ അനേക പരിവൃത്തിവാ

യിച്ച് അവയിൽ പ്രായേണ സദൃശമായിട്ടുള്ള വർണ്ണനകൾ, അലങ്കാരങ്ങൾ, ധ്വനികൾ മുതലായവയുടെ ചമല്ക്കാരാതിശയമറിഞ്ഞിട്ടുള്ളവരാരും മാളവികാഗ്നിമിത്രത്തെ പുറന്തള്ളുവാൻ ധൈര്യപ്പെടുമെന്നു തോന്നുന്നില്ല. അതിനാൽ മുകളിൽപ്പറഞ്ഞ ആറു കൃതികളുടേയും പ്രണേതാവു കാളിദാസനാണെന്നു സിദ്ധിക്കുന്നു.

ഇവ കൂടാതെ, വേറേയും ചില ഗ്രന്ഥങ്ങൾ കാളിദാസകൃതികളായിട്ടുണ്ടെന്നു ചില വിമർശകന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. 1. ശ്യാമളാദണ്ഡകം, 2. ഋതുസംഹാരം, 3. നളോദയം, 4. സ്മൃതിചന്ദ്രിക, 5. ജ്യോതിർവിദാഭരണം എന്നീ ഗ്രന്ഥങ്ങൾ കാളിദാസകൃതങ്ങളാണെന്ന് അവർ പറയുന്നു. ഇവയിൽ ശ്യാമളാദണ്ഡകവും, ഋതുസംഹാരവും സുഹൃദയഹൃദയാഹ്ലാദകങ്ങളായ കൃതികളാണെങ്കിലും രസഭാവാദികളെക്കൊണ്ടു നോക്കുമ്പോൾ അവയ്ക്കു കാളിദാസകൃതികളായിരിപ്പാൻ അർഹത പോരെന്നാണു പറയേണ്ടതു്.

നളോദയം എന്നതു് ഒരു യമകകാവ്യമാണു്. ധ്വനിരസികനായ കാളിദാസൻ തീരെ ശബ്ദാലങ്കാരമയമായ നളോദയത്തിന്റെ നിർമ്മാണത്തിന്നായി പുറപ്പെട്ടുവെന്നു വിശ്വസിപ്പാൻ പ്രയാസമായിരിക്കുന്നു. ഈ അഭിപ്രായത്തെ വലിയ കോയിത്തമ്പുരാൻതന്നെ പറഞ്ഞിട്ടുണ്ടു്. അവിടുന്നു് ഇങ്ങിനെ എഴുതിയിരിക്കുന്നു:—

"രഘുവംശാദി കാവ്യങ്ങളുടേയും ശാകുന്തളാദി നാടകങ്ങളുടേയും കർത്താവായ കാളിദാസൻ നളോദയത്തെപ്പോലെ കേവലം ശബ്ദാലങ്കാരപ്രധാനമായ ഒരു കാവ്യ

ത്തെ നിൎമ്മിക്കുന്നതിൽ പ്രയത്നം ചെയ്തിരിക്കുമെന്നു വിശ്വസിക്കുന്നതു വളരെ പ്രയാസപ്പെട്ടുവേണ്ടിയിരിക്കുന്നു. 'ഭാഗവതസിദ്ധാന്തചന്ദ്രിക' എന്ന ഒരു നിബന്ധത്തിൽ 'രഘുവംശ'കൎത്താവും 'നളോദയ'കൎത്താവും ഒരാൾതന്നെ എന്നായിട്ടു പ്രതിപാദിച്ചിട്ടുണ്ടു്. എന്നാൽ ആയതു സഹൃദയന്മാൎക്കു് ഒട്ടുംതന്നെ ഹൃദയംഗമമായിരിക്കുന്നില്ല.

ഇനി സ്മൃതിചന്ദ്രികയുടേയും, ജ്യോതിൎവ്വിദാഭരണത്തിന്റേയും കാൎയ്യമാണു നോക്കാനുള്ളതു്. ഇവയിൽ സ്മൃതിചന്ദ്രിക ഒരു വൈദികസ്മൃതിയും, ജ്യോതിൎവ്വിദാഭരണം ഒരു ജ്യോതിഷഗ്രന്ഥവും ആണു്. ജ്യോതിൎവ്വിദാഭരണകൎത്താവു താൻ കാളിദാസനാണെന്നും, താനാണു രഘുവംശാദികാവ്യങ്ങളും, ശാകുന്തളാദി നാടകങ്ങളും നിൎമ്മിച്ചിട്ടുള്ളതെന്നും പറയുന്നുണ്ടു്. അതിനെ വിശ്വസിപ്പിക്കുവാൻ വേണ്ടിയോ എന്നു തോന്നുമാറു മാളവനാട്ടിൽ വിക്രമാദിത്യരാജാവു വാഴുന്ന കാലത്താണു താനിവ രചിച്ചിട്ടുള്ളതെന്നും, 'ശങ്കു' മുതലായി 'നവരത്നങ്ങൾ' എന്നു പറയപ്പെടുന്ന വിക്രമാൎക്കസദസ്യന്മാർ ഇതിനു സാക്ഷികളാണെന്നും അദ്ദേഹം പ്രസ്താവിക്കുന്നു. അധികത്തെളിച്ചു് അവിശ്വാസത്തെ ജനിപ്പിക്കുന്നതാകയാൽ ഈ പ്രസ്താവത്തേയും നമുക്കു വിശ്വസിപ്പാൻ പ്രയാസമായിരിക്കുന്നു. ചകാരതുകാരാദികളെക്കൊണ്ടു തുലോം വികൃതമായ ജ്യോതിൎവ്വിദാഭരണം കാളിദാസകൃതിയായിരിപ്പാൻ ഒരു കാലത്തും പാടില്ലാത്തതാണു്. അതിനാൽ, കാളിദാസരുടെ കാലം മുതല്ക്കു് ഇന്നേവരെയ്ക്കും പല കവികളിലും കണ്ടുവരുന്ന കാളിദാസപട്ടഭ്രമമാണു ജ്യോതിൎവ്വിദാഭരണകാരനെക്കൊണ്ടു മേൽപ്രകാരം എഴുതിച്ചതെന്നു വിശ്വ

സിപ്പാൻ. ജ്യോത്സ്യൻ മന്ത്രവാദികൾ ബന്ധു എന്നു പറയാറുള്ളതുപോലെ ഈ വിദ്വാൻ സ്മൃതിചന്ദ്രികാകൎത്താവിന്നും കാളിദാസപദത്തിൽ ഒരോഹരി കൊടുത്തതിൽ ഒട്ടും ആശ്ചൎയ്യപ്പെടുവാനില്ല.

വാസ്തവത്തിൽ കാളിദാസരുടെ സ്വാമിയായിരുന്ന വിക്രമാദിത്യനും നവരത്നകഥാപ്രസിദ്ധനായ വിക്രമാദിത്യനും ഒന്നായിരിപ്പാൻതന്നെ വഴിയില്ല. ഹേബർ, ലിൻ മുതലായവർ അഭിപ്രായപ്പെടുന്നതുപോലെ നവരത്നകഥാപ്രസിദ്ധനായ വിക്രമാദിത്യൻ ക്രിസ്തുവൎഷം 1040-നും 1090-നും മദ്ധ്യേ ജീവിച്ചിരുന്ന ദേഹവും ഭോജൻ എന്നുകൂടി പേരുള്ളാളുമായ മറ്റൊരു വിക്രമാദിത്യനായിരിക്കാനാണു വഴിയുള്ളതു്. എന്നാൽ ഭോജനേസ്സംബന്ധിച്ച പ്രസിദ്ധമായിട്ടുള്ള അനേകം ഐതിഹ്യങ്ങൾക്കു വഴിയായി. കാളിദാസൻ, ഭവഭൂതി മുതലായവർ ഭോജസദസ്യന്മാരായിരുന്നുവെന്നു് ഐതിഹ്യമുണ്ടല്ലോ. ആ കാളിദാസനായിക്കൊള്ളട്ടെ, നമ്മുടെ പൌരാണിക കാളിദാസനായ ജ്യോതിൎവ്വിദാഭരണകാരൻ. എന്നാൽ കാളിദാസൻ ഭവഭൂതിയേക്കാൾ 1000 ത്തിലധികം കൊല്ലം മുമ്പാണെന്നു സർ മോൺയർ വില്യംസ് മുതലായ വിദ്വാന്മാർ ചെയ്തിട്ടുള്ള ഊഹവും ശരിയാകും. എന്തായാലും ആദ്യം പറഞ്ഞ കാവ്യത്രയവും നാടകത്രയവുമല്ലാതെ മററു കൃതികളൊന്നും കാളിദാസൻ ഉണ്ടാക്കിയതായി സൎവ്വസമ്മതമാകുംവണ്ണം തെളിയുന്നില്ല.

ഇനി, ഈ കൃതികളുടെ നിൎമ്മാണത്തിൽ മഹാകവി അവലംബിച്ചിട്ടുള്ള പൌൎവ്വാപൎയ്യത്തെ നോക്കാം. അതിന്നും നമ്മുടെ ജ്യോതിൎവ്വിദാഭരണകൎത്താവിന്നു പ്രയാസമി

ല്ല. അദ്ദേഹം ആ ഗ്രന്ഥത്തിന്റെ ശേഷാദ്ധ്യായത്തിൽ കാളിദാസൻ (താൻ) ആദ്യം രഘുവംശാദികാവ്യത്രയവും മററും നിർമ്മിച്ചുവെന്നും, പിന്നീടാണ ശാകുന്തളാദികളായ മൂന്നു നാടകങ്ങളുണ്ടാക്കിയതെന്നും പറയുന്നു. അദ്ദേഹത്തിന്ന് അനേകം സംഗതികളിൽ അബദ്ധം പിണഞ്ഞുപോയിട്ടുണ്ടെങ്കിലും, ഈ ഊഹത്തെ സംബന്ധിച്ചേടത്തോളം എനിക്കദ്ദേഹത്തോടു യോജിപ്പാനാണ തോന്നുന്നതു്. നാടകങ്ങളുടെ നിർമ്മാണം കാവ്യനിർമ്മാണത്തെക്കാളധികം പ്രയാസമുള്ള ഒരു കാര്യമാണ്. നാടകകവി തീരെ അസ്വതന്ത്രനാകുന്നു. നാടകത്തിലെ സകലഭാഗങ്ങളും കഥാപാത്രങ്ങളുടെ വാക്കായിട്ടല്ലാതെ കവിവാക്യമായി രചിക്കുവാൻ നിവൃത്തിയുള്ളവയല്ല. പോരെങ്കിൽ കഥാബന്ധത്തിലും പാത്രസൃഷ്ടിയിലും സാമാന്യത്തിലധികം പ്രയാസവുമുണ്ടു്. അതുകൊണ്ടുതന്നെയായിരിക്കണം "നാടകാന്തം കവിത്വം" എന്ന ചൊല്ലും ഉണ്ടായതു്. അതിനാൽ, മഹാകവി കാളിദാസൻ ആദ്യം കാവ്യത്രയം നിർമ്മിച്ച് കവിതാകലയിൽ നല്ല തഴക്കവും പഴക്കവും സമ്പാദിച്ചതിന്നുശേഷമായിരിക്കണം നാടകനിർമ്മാണത്തിന്നു ശ്രമിച്ചതെന്നു് ഊഹിപ്പാൻ യുക്തിയുണ്ടു്.

ഇതുപോലെതന്നെ കാവ്യത്രയത്തിലും നാടകങ്ങളിലും ഏതേതു കൃതികളാണ് ആദ്യമാദ്യം നിർമ്മിച്ചതെന്നും പര്യാലോചിക്കാം. ഈ പര്യാലോചനയിൽ മുമ്പു രണ്ടാമദ്ധ്യായത്തിൽ കാണിച്ച ഐതിഹ്യത്തിന്റെ സാധുത്വം വിചാരണീയമായിരിക്കുന്നു കാളീപ്രസാദം സിദ്ധിച്ചുവന്ന മഹാകവിയോടു ഭാര്യ "അസ്തികശ്ചിദ്വാഗ്വിശേഷഃ" എന്നു ചോദിച്ചുവെന്നും, ആ ചോദ്യത്തിൽ അന്തർഭവിച്ച

'അസ്തി' 'കശ്ചിൽ' 'വാക്' എന്നീ പദങ്ങളെ ആദ്യം വിന്യസിച്ചു കുമാരസംഭവം, മേഘസന്ദേശം, രഘുവംശം എന്നിവയെ അദ്ദേഹം നിർമ്മിച്ചുവെന്നുമാണല്ലോ ഐതിഹ്യം. അപ്പോൾ പദ്യകാവ്യങ്ങളുടെ നിർമ്മാണക്രമം 1. കുമാരസംഭവം, 2. മേഘസന്ദേശം, 3. രഘുവംശം എന്നിങ്ങിനെയാണെന്നു വരുന്നു. എന്നാൽ, സൂക്ഷ്മമായി പരിശോധിക്കുമ്പോൾ ഈ പക്ഷം സമ്മതിക്കുവാൻ വയ്യ.

എൻെറ അഭിപ്രായത്തിൽ, കാളിദാസകാവ്യങ്ങളെ 1. രഘുവംശം 2. കുമാരസംഭവം 3. മേഘസന്ദേശം എന്നീക്രമത്തിലാണു വിഭജിക്കേണ്ടതെന്നു തോന്നുന്നു. കവിതാപരിശ്രമത്തിൽ ആദ്യമായി പ്രവേശിക്കുന്നവർ നല്ല ആത്മവിശ്വാസമില്ലായ്കയാൽ എന്തെങ്കിലും ഒരു കഥയെ ആധാരമാക്കിയും, തങ്ങൾക്കുള്ള അശക്തിയെ പരസ്യമായി സമ്മതിച്ചും, ഗ്രന്ഥത്തിൻെറ നിർവ്വിഘ്നമായ പരിസമാപ്തിക്കായി ഇഷ്ടദേവതാനമസ്കാരം ചെയ്തും ആണു കാവ്യമാരംഭിക്കുന്നതു്. അപ്പോൾ രഘുവംശഭൂപന്മാരുടെ ചരിത്രമെടുത്തു, "ജഗതഃപിതരൌവന്ദേ" എന്നു് ഇഷ്ടദേവതയെ നമസ്കരിച്ചു, "മന്ദഃ കവിയശഃ പ്രാർത്ഥീ" എന്നു തൻെറ അശക്തിയെക്കാണിച്ചു, ചരിത്രമാഹാത്മ്യത്തെ വലുതാക്കിപ്പറഞ്ഞു്, വായനക്കാരുടെ ശ്രദ്ധയെ ആകർഷിക്കുന്ന രഘുവംശകാളിദാസനെ കവിതാപരിശ്രമം തുടങ്ങുന്ന ഒരാളായിട്ടാണു നാം കാണുന്നതു്. കുമാരസംഭവം രണ്ടാമത്തേതാണു്. അതിൽ കഥാഭാഗത്തെ പുരാണത്തിൽനിന്നുതന്നെ എടുത്തിരിക്കുന്നു. എങ്കിലും വർണ്ണനകളുടെ മാഹാത്മ്യത്താൽ കവി വായനക്കാരെ വിനോദിപ്പിക്കുവാനായി വളരെ സ്വാതന്ത്ര്യമെടുത്തിട്ടുണ്ടു്. 'അസ്തി' എ

ന്നൊരു മംഗളമല്ലാതെ ഇഷ്ടദേവതാനമസ്കാരവും അശക്തിദ്യോതനവും ഒന്നും അതിലില്ല. ഇതു കവിക്കു കാവ്യനിൎമ്മാണത്തിൽ പൂൎവ്വാധികം ധൈൎയ്യം വന്ന ഒരവസ്ഥയെക്കാണിക്കുന്നു. മേഘസന്ദേശത്തിലാകട്ടെ യാതൊരാധാരവും കൂടാതെ ഒരു വെറും സാധാരണസംഭവമെടുത്തു വൎണ്ണനാഗുണംകൊണ്ടുതന്നെ വായനക്കാരെ ആനന്ദിപ്പിച്ചേക്കാമെന്നുള്ള ധൈൎയ്യമാണു കവിയിൽ നാം കാണുന്നതു്. ഏതെങ്കിലും ഒരു കഥയെ ആധാരമായിപ്പിടിച്ചു് ഒരു കവിതയുണ്ടാക്കുന്നതു് ഒരാളുടെ രൂപം നോക്കി ഒരു ഛായയെഴുതുന്നതുപോലെ കുറെ സുകരമാണു്. എന്നാൽ കഥാഭാഗത്തെ തീരെ ആശ്രയിക്കാതെ ഒരു കാവ്യം നിൎമ്മിക്കുന്നതു്, ഇന്ദ്രിയവിഷയമല്ലാത്ത ഒരു വസ്തുവിന്റെ ഛായ മനോധൎമ്മംകൊണ്ടാലോചിച്ചു വരക്കുന്നതുപോലെ അധികം ഞെരുക്കമുള്ള ഒരു കാൎയ്യമാണു. ഇതിൽ രണ്ടാമത്തെ കൂട്ടത്തിലാണു മേഘസന്ദേശം പെടുന്നതു്. ഈ സന്ദേശത്തിൽ പറയത്തക്ക യാതൊരു കഥാവസ്തുവും ഇല്ല. ഒരു യക്ഷിയും യക്ഷനുമെന്നല്ലാതെ നായികാനായകന്മാരുടെ നാമധേയംകൂടി കവി ആലോചിച്ചിട്ടില്ല. ലോകത്തിൽ ഏത്രയും സാധാരണമായി സംഭവിക്കുന്ന പ്രകാരം ഒരു നായകനു നായികാവിരഹംകൊണ്ടുള്ള പാരവശ്യത്തെ വൎണ്ണിക്കുകയാണു കവി ചെയ്തിട്ടുള്ളതു്. "അപാരേ ഖലു സംസാരേ കവിരേവ പ്രജാപതിഃ" എന്നു പറഞ്ഞതുപോലെ ലോകത്തിന്റെ പ്രാജാപത്യം സിദ്ധിച്ചു ഒരു തികഞ്ഞ കവിസാൎവ്വഭൌമനായിട്ടാണു സന്ദേശകാളിദാസനെ നാം കാണുന്നതു്. അതുകൊണ്ടു മേഘസന്ദേശം കാളിദാസകാവ്യങ്ങളിൽ കടുവിലത്തേതായിരിക്കണം.

ഈ കവി നാടകത്രയത്തിന്റെ പൌൎവ്വാപൎയ്യവും പരിശോധിക്കാം. കവിതാപരിശ്രമം ചെയ്യുന്നവരെപ്പററി മുമ്പു പറഞ്ഞ സംഗതികൾ ഈ പരിശോധനയിലും നമുക്കടിസ്ഥാനമാകുന്നു അങ്ങിനെ നോക്കുമ്പോൾ കാളിദാസരുടെ നാടകത്രയത്തിന്റെ ക്രമം 1. മാളവികാഗ്നിമിത്രം, 2. വിക്രമോൎവ്വശീയം, 3. ശാകുന്തളം എന്നിങ്ങിനെയാണെന്നാണ് എനിക്കു തോന്നുന്നതു്. മാളവികാഗ്നിമിത്രത്തിന്റെ പ്രസ്താവനയിൽ മഹാകവി ഒരു നാടകനിൎമ്മാതാവിന്റെ നിലയിൽ തനിക്കുള്ള അശക്തിയെ ധാരാളം കാണിക്കുന്നുണ്ടു്. ഭാസൻ, സൌമില്ലകൻ തുടങ്ങിയ പൂൎവ്വകവികളുടെ നാടകങ്ങളിരിക്കുമ്പോൾ നവീനകവിയായ തന്റെ നാടകത്തിൽ ജനങ്ങൾക്കു ബഹുമാനം തോന്നുമോ എന്നു ശങ്കിച്ചു "പുരാണമിത്യേവ ന സാധു സൎവ്വം" എന്നു സമാധാനിക്കുകയും ഇതിൽ കവി ചെയ്തിരിക്കുന്നു. ഈ ശങ്കകൾ വിക്രമോൎവ്വശീയത്തിൽ കാണുന്നില്ല. എന്നാൽ വിക്രമോൎവ്വശീയത്തിൽ സൂത്രധാരൻ "മാരിഷ, പരിഷദേഷാ പൂൎവ്വേഷാം കവീനാം ദൃഷ്ടരസപ്രബന്ധാ" എന്നു സഭയെ വിശേഷിപ്പിച്ചു പറഞ്ഞിരിക്കുന്നു. ഈ സദസ്യർ പൂൎവ്വകവികളുടെ നാടകങ്ങൾ കണ്ടു രസിച്ചിട്ടുള്ളവരാണ് എന്നാണല്ലോ ഇതിന്റെ സാരം. മുമ്പുള്ള കവികളുടെ നാടകങ്ങൾ കണ്ടിട്ടുള്ള ഇവരുടെ മുമ്പിൽ കാളിദാസൻ തന്റെ നാടകം ആടുവാൻ പറയിക്കുന്നതുകൊണ്ടു് ഈ നാടകത്തിലും തന്റെ പരിശ്രമം ഒരു പരീക്ഷ മാത്രമാണെന്നു വരുന്നു. എന്നാൽ "കാളിദാസഗ്രഥിതവസ്തുനാനവേനത്രോടകേനോപസ്ഥാസ്യേ" (കാളിദാസനുണ്ടാക്കിയതായ പുതിയ ത്രോടകംകൊണ്ടു് ഈ

സഭയെ ആരാധിക്കണം) എന്നതിൽനിന്നു കുറച്ചൊരു ധൈര്യവും കവിക്കുണ്ടെന്നു വിചാരിക്കാം. ഇങ്ങിനെ ഒന്നും രണ്ടും നാടകങ്ങൾ പരീക്ഷയായിട്ടു കഴിഞ്ഞു. ശാകുന്തളത്തിലാകട്ടേ സൂത്രധാരൻ നടിയോടു, വിദ്വാന്മാർ നിറഞ്ഞ സഭയാണിതെന്നും, ഇതിൽ കാളിദാസരുണ്ടാക്കിയ പുതിയ നാടകം അഭിനയിക്കണമെന്നും പറയുമ്പോൾ, നടി ആര്യന്നു പ്രയോഗപരിചയമുള്ളതുകൊണ്ടു ഒരു കുറവും വരികയില്ല എന്നു ബോധിപ്പിക്കുന്നു. അപ്പോൾ സൂത്രധാരൻ—

"വിദ്വാന്മാരഭിനന്ദിച്ചേ
വിജ്ഞാനം സാധുവാവതു
നല്ലശിക്ഷകഴിച്ചോർക്കു-
മില്ല വിശ്വാസമാത്മനി"

എന്നാണു പറയുന്നതു്. സൂത്രധാരനെക്കൊണ്ടും നടിയെക്കൊണ്ടും നാടകാഭിനയത്തെപ്പററി പറയിക്കുന്ന ഈ ഘട്ടത്തെ നാടകനിർമ്മാണപരമായി കവി പറയുന്ന സന്ദർഭമായിട്ടുവേണം വിചാരിക്കുവാൻ. എന്നാൽ, ഇതു വിദ്വാന്മാർ നിറഞ്ഞ സഭയാണു്; ഇതിൽ തന്റെ പുതിയ നാടകം അഭിനയിക്കണം; അങ്ങിനെ ചെയ്യുന്നതു് അവരുടെ അഭിനന്ദനം കിട്ടുവാൻ വേണ്ടിയാണു് എന്നു കവി പറയുന്നതായി വരുന്നു. തന്റെ നാടകത്തെ കവി പുതിയ നാടകമെന്നു പറഞ്ഞതിന്റെ താല്പര്യവും നോക്കുക. ഇതൊക്കെയും കവിക്കു നല്ല ചാതുര്യം സിദ്ധിച്ചിട്ടുള്ള ഒരവസ്ഥയെ കാണിക്കുന്നു. അതിനാൽ, ലോകോത്തരഗുണാതിശയത്തോടുകൂടിയതെന്നു സർവ്വസമ്മതമായ ശാകുന്തളം, മഹാകവിയുടെ ഒടുവിലത്തെ കൃതിയാണെന്നു വിചാരിക്കാവുന്നതാണു്.

അതുകൊണ്ടു, കാളിദാസകൃതികളെ,

1. കാവ്യത്രയം:—(൧) രഘുവംശം, (൨) കുമാരസംഭവം, (൩) മേഘസന്ദേശം.
2. നാടകത്രയം: - (൧) മാളവികാഗ്നിമിത്രം, (൨) വിക്രമോർവ്വശീയം, (൩) ശാകുന്തളം

എന്നി ക്രമത്തിൽ വിഭജിക്കാവുന്നതാണു്.

## ൬. കാവ്യത്രയം.

മുമ്പത്തെ അദ്ധ്യായത്തിൽ പ്രസ്താവിച്ച കൃതികളിൽ കാവ്യത്രയത്തെപ്പററിയാണു് ഈ അദ്ധ്യായത്തിൽ വിവരിക്കുവാൻ ഭാവിക്കുന്നതു്.

### ൧. രഘുവംശം.

"രഘുവംശം" പത്തൊമ്പതു സൎഗ്ഗമുള്ള ഒരു മഹാകാവ്യമാകുന്നു. രഘുചക്രവൎത്തിയുടെ വംശത്തിൽജ്ജനിച്ച രാജാക്കന്മാരുടെ ചരിത്രമാണു് ഇതിലെ വിഷയം. രഘുവംശരാജാക്കന്മാരിൽ ഏററവും പ്രധാന പുരുഷനായ ശ്രീരാമൻെറ കഥകൾ ആദികവിയായ വാല്മീകി തൻെറ രാമായണത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. ആ ആദികവിയെ കാളിദാസൻ പല വിഷയത്തിലും അനുകരിക്കുന്നുണ്ടു്. എന്നാൽ, രാമായണത്തിന്നും രഘുവംശത്തിന്നും തമ്മിൽ സാരമായ ചില വ്യത്യാസങ്ങൾ ഇല്ലാതില്ലയുമില്ല. ഈ കാവ്യത്തിൽ അനുസ്യൂതമായി ഒരേ നായകൻെറ കഥയല്ല വൎണ്ണിക്കുന്നതു്. അനേക നായകന്മാരുടെ കഥകൾ ഇതിൽ അനുക്രമേണ വൎണ്ണിക്കുന്നുണ്ടു്. അതിനാൽ

ഇതിൽ മുഴുവൻ തുടൎന്നുനില്ക്കുന്നതായ ഒരു രസം അംഗിയായി കാണുന്നില്ല. കഥകൾതോറും രസങ്ങൾ മാറി മാറി വരുന്നുണ്ടു്.

* * *

സൂൎയ്യവംശരാജാക്കന്മാരുടെ കഥകൾ വാല്മീകിരാമായണം, വായുപുരാണം, വിഷ്ണുപുരാണം, മാൎക്കണ്ഡേയപുരാണം മുതലായ മഹാഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ടു്. അവയേയും, ചില ഐതിഹ്യങ്ങളേയും അടിസ്ഥാനമാക്കിയാണ് കാളിദാസൻ ഈ കാവ്യം നിൎമ്മിച്ചിട്ടുള്ളതു്. "പൂൎവ്വവിദ്വാന്മാരുണ്ടാക്കിയ പ്രബന്ധങ്ങൾ" തനിക്കു മാൎഗ്ഗപ്രദൎശനം ചെയ്തിട്ടുണ്ടെന്നും, "സൂൎയ്യവംശരാജാക്കന്മാരുടെ യോഗ്യതകൾ ചെവികൾക്കെത്തു വന്നു് ഈ ചാപലകൎമ്മത്തിന്നായി" തന്നെ പ്രേരിപ്പിച്ചുവെന്നും കാളിദാസൻ പറഞ്ഞിരിക്കുന്നു. എന്നാൽ, ഇദ്ദേഹം കഥാവിഷയത്തിൽ പൌരാണികന്മാരുടെ സഹായം കൈക്കൊണ്ടതല്ലാതെ അവൎക്കു് അടിമയായിട്ടില്ല. പുരാണകഥകൾക്കും രഘുവംശകഥകൾക്കും തമ്മിൽ പല വ്യത്യാസങ്ങളും കാണുന്നുണ്ടു്. വായുപുരാണത്തിൽ ദിലീപന്നു "ഖട്വാംഗദൻ" എന്നൊരു പേർ കാണുന്നു. അദ്ദേഹത്തിന്റെ പുത്രൻ ദീൎഘബാഹുവും തൽപുത്രൻ രഘുവും ആയിട്ടാണു കാണിച്ചിട്ടുള്ളതു്. വിഷ്ണുപുരാണത്തിൽ ഖട്വാംഗൻ എന്നൊരു രാജാവു്, അദ്ദേഹത്തിന്നു ദീൎഘബാഹു എന്നൊരു പുത്രൻ, അദ്ദേഹത്തിന്റെ പുത്രൻ രഘു എന്നാണു പറഞ്ഞിട്ടുള്ളതു്. രാമായണത്തിലാകട്ടെ അംബരീഷൻ, നഹുഷൻ, യയാതി, നാഭാഗൻ എന്നീ രാജാക്കന്മാരെ വഴിക്കുവഴിയായി പറഞ്ഞു നാഭാഗന്റെ മകനായിട്ടാണ് അജനെ കാണി

ച്ചിട്ടുള്ളതു്. രഘുവിനൊടയാ, അജനു മേല്പട്ട പതിമ്മൂന്നു രാജാക്കന്മാരുടെ മുമ്പിലായിട്ടാണു പറഞ്ഞിട്ടുള്ളതു്. കാളിദാസൻ ദിലീപിന്റെ മകനായി രഘുവിനേയും, രഘുവിന്റെ പുത്രനായി അജനേയുമാണു വർണ്ണിച്ചിട്ടുള്ളതു്. ഇതുകൊണ്ടു കഥയിലുള്ള വ്യത്യാസം സ്പഷ്ടമാകുന്നുണ്ടല്ലോ.

ഈ മഹാകാവ്യത്തിലെ കഥയെ മൂന്നായി ഭാഗിക്കാം: 1. രാമായണത്തിനുമുമ്പു്, 2. രാമായണം, 3. രാമായണത്തിന്നു് പിമ്പു്. ഇതിൽ ആദ്യംമുതൽ ഒമ്പതുസർഗ്ഗംകൊണ്ടു് ആദ്യഭാഗവും, ഒമ്പതുമുതൽ പതിനഞ്ചുകൂടി ആറു സർഗ്ഗംകൊണ്ടു് രാമായണവും, ശേഷം നാലുസർഗ്ഗം കൊണ്ടു മൂന്നാംഭാഗവും വർണ്ണിച്ചിരിക്കുന്നു.

1. ആദ്യത്തെഭാഗത്തിൽ 1. ദിലീപൻ, 2. രഘു, 3. അജൻ, 4. ദശരഥൻ എന്നിവരുടെ കഥകൾ വഴിക്കുവഴിയായി വർണ്ണിച്ചിരിക്കുന്നു. ദിലീപൻവരെ ഒരച്ഛൻ, ഒരമ്മ, ഒരു പുത്രൻ എന്നല്ലാതെ അധികംവിവാഹവും അധികം പുത്രന്മാരും ഉണ്ടായിട്ടില്ല. ഇവർ നാലുപേരും കവിക്കു വളരെ പ്രിയപ്പെട്ട കഥാനായകന്മാരാണ്. ധിലീപന്നു കാമധേനുവിന്റെ ശാപത്താൽ സന്തതിയില്ലാതെ വരികയും, അതിന്നു പരിഹാരമായി കുലഗുരുവായ വസിഷ്ഠൻ നന്ദിനീഭജനത്തിന്നു നിയോഗിക്കയും, നന്ദിനിപ്രസാദത്താൽ അദ്ദേഹത്തിന്നു പുത്രനായി രഘു ഉണ്ടാകയും ചെയ്യുന്നു. രഘു ഏററവും പേരുകേട്ട ഒരു ചക്രവൎത്തിയായിത്തീൎന്നു. അദ്ദേഹം കുട്ടിക്കാലത്തുതന്നെ ഇന്ദ്രനോടുണ്ടായ ഒരു യുദ്ധത്തിൽ ഇന്ദ്രനെ ജയിക്കയും, പിന്നെ രാജാവായതിന്നുശേഷം അന്നു ഭൂമയിലുണ്ടായിരുന്ന എല്ലാ രാജാക്കന്മാരേയും ദിഗ്ജയത്തിൽ ജയിച്ചു വിശ്വജിത്തു്

എന്ന യാഗം ചെയ്കയും ചെയ്തു. ഇദ്ദേഹത്തെപ്പോലെ സകല ഗുണവും തികഞ്ഞും എല്ലാ ദോഷങ്ങളുമൊഴിഞ്ഞും ഉള്ള ഒരു ചക്രവൎത്തി ഈ വംശത്തിൽ ഉണ്ടായിട്ടില്ല. അതിനാലായിരിക്കണം കാളിദാസർ ഇദ്ദേഹത്തിൻെറ പേരുപിടിച്ചു് ഈ കാവ്യത്തിന്നു 'രഘുവംശം' എന്നു പേരിട്ടതു്. രഘുവിൻെറ പുത്രനായ അജൻ വിദൎഭരാജാവിൻെറ സോദരിയായ ഇന്ദുമതിയാൽ സ്വയംവരസഭയിൽ വെച്ചു സ്വയം വരിക്കപ്പെടുകയും, അദ്ദേഹത്തിന്നു ഇന്ദുമതിയിൽ ദശരഥൻ ഉണ്ടാകുകയും ചെയ്യുന്നു. അജൻ യഥാൎത്ഥാനുരാഗത്തിൻെറ ഒരു പരിപൂൎണ്ണമാതൃകയാകുന്നു. ദശരഥൻ ഒരു ചെറിയ ശിശുവായിരിക്കുമ്പോൾ ഇന്ദുമതി പൂൎവ്വശാപം നിമിത്തം ഉദ്യാനത്തിൽവെച്ചു പെട്ടെന്നു മരിച്ചുപോകയും, പ്രിയാവിയോഗത്താൽ പരവശനായ അജൻ ഗംഗയും സരയുവുംകൂടുന്ന തീൎത്ഥത്തിൽ ചാടി ദേഹത്യാഗംചെയ്തു നിൎമ്മലനായിത്തീരുകയും ചെയ്യുന്നു. ദശരഥൻ പൂൎവ്വാചാരം വിട്ടു മൂന്നു ഭാൎയ്യമാരെ പരിഗ്രഹിക്കുന്നു.

2. രാമായണകഥ സുപ്രസിദ്ധമാണല്ലോ. ദശരഥന്നു മൂന്നു ഭാൎയ്യമാരിലുംകൂടി 5. രാമൻ, 6. ഭരതൻ, 7, ലക്ഷ്മണൻ, 8. ശത്രുഘ്നൻ എന്നിങ്ങിനെ നാലു പുത്രന്മാരുണ്ടാകുന്നു. അവരാണല്ലോ രാമായണകഥാപുരുഷന്മാർ. കാളിദാസരുടെ രാമായണത്തിൽ ശ്രീരാമൻെറ അവതാരംമുതൽ സ്വൎഗ്ഗാരോഹണംവരെയുള്ള കഥകൾ അന്തൎഭവിക്കുന്നു. രാമായണത്തിൽ രാമൻെറ ബാല്യവിക്രമം, രാവണവധം കഴിഞ്ഞുള്ള പ്രതിപ്രയാണം, സീതാപരിത്യാഗം എന്നീ ഘട്ടങ്ങളെയാണു കവി പ്രത്യേക പ്രതിപ

ത്തിയോടുകൂടി വിസ്തരിച്ചു വൎണ്ണിച്ചിട്ടുള്ളതു്. ശ്രീരാമനു 9. കുശൻ, 10. ലവൻ; ഭരതനു 21. തക്ഷൻ, 12. പുഷ്കലൻ; ലക്ഷ്മണനു 13. അംഗദൻ, 14. ചന്ദ്രകേതു; ശത്രുഘ്നനു 15. സുബാഹു, 16. ബഹുശ്രുതൻ എന്നിങ്ങിനെ രാമാദികളായ നാലുപേൎക്കും ഈരണ്ടു പുത്രന്മാരുണ്ടാകുന്നു. ഇവരിൽ കുശൻ കുശാവതിയിലും, ലവൻ ശരാവതിയിലും, തക്ഷൻ തക്ഷശിലയിലും, പുഷ്കലൻ പുഷ്കലാവതിയിലും, അംഗദനും ചന്ദ്രകേതുവും കാരാപഥം എന്ന ദേശത്തിലും, സുബാഹു മധുരയിലും, ബഹുശ്രുതൻ വിദിശയിലും ഇരുന്നു രാജ്യഭാരം നടത്തി. അതിന്നുശേഷം രാമൻ സരയൂനദിയിൽ ദേഹത്യാഗംചെയ്തു വൈകുണ്ഠത്തെ പ്രവേശിക്കുന്നു. ഇങ്ങിനെ രാമായണകഥയും അവസാനിക്കുന്നു.

3. രാമായണകഥക്കു ശേഷം രഘുവിന്റെ വംശം എട്ടായിത്തിരിയുന്നു. കുശലവാദികളായ എട്ടുപേർ ഈ എട്ടു ശാഖകളുടേയും പ്രവൎത്തകന്മാരാണു്. സഹോദരസ്നേഹത്തിന്നു കേൾവിപ്പെട്ട അവരെട്ടുപേരിൽ ജ്യേഷ്ഠനായ കുശനെ മററുള്ളവർകൂടിച്ചേൎന്നു ചക്രവൎത്തിയായി വാഴിക്കുന്നു. ഇതിന്നുശേഷം കവി ഭ്രാതാക്കന്മാരുടെ കഥ കൈവിട്ടു പ്രധാനമായ കുശകഥയെ മാത്രമേ പ്രസ്താവിക്കുന്നുള്ളു. കുശന്റെ ഇരിപ്പു കുശാവതിയിലാണെന്നു പറഞ്ഞുവല്ലോ. ഇതു് അയോദ്ധ്യാനഗരിക്കു വ്യസനകരമായിത്തീൎന്നു. തന്നിമിത്തം അയോദ്ധ്യ ഒരു സ്ത്രീരൂപം ധരിച്ചുചെന്നു കുശനോടു അയോദ്ധ്യയിലേക്കുതന്നെ പോന്നു പൂൎവ്വാചാരപ്രകാരം രാജ്യഭരണം ചെയ്വാനാപേക്ഷിച്ചതനുസരിച്ചു് അദ്ദേഹം അയോദ്ധ്യയിൽത്തന്നെ എഴുന്നള്ളി

മസമൎപ്പിച്ചു. അനന്തരം കുശൻ ഗ്രീഷ്മകാലത്തു ജലക്രീഡ ചെയ്യുമ്പോൾ അദ്ദേഹത്തിനു പിതാവു നൽകിയിരുന്നതും അഗസ്ത്യദത്തവുമായ ഒരു അനൎഘാഭരണം അറിയാതെ സരയൂജലത്തിൽ വീണുപോയി. അതു തനിക്കച്ഛൻ സമ്മാനിച്ചതും സൎവ്വജയങ്ങൾക്കും കാരണവുമാകയാൽ കുശൻ ആ ആഭരണനാശത്തെ സഹിപ്പാൻ വഹിയാതെ ആളുകളെ അയച്ചു സരയുവിൽ മുങ്ങിത്തിരയിച്ചു. ... ഫലമൊന്നുമുണ്ടായില്ല. ഒടുവിൽ അദ്ദേഹം ജ...യായ കുമുദൻ എന്ന സൎപ്പവൎയ്യനാലായിരിക്കണം ആഭരണം അപഹൃതമായതെന്നറിഞ്ഞു. സൎപ്പസംഹാരത്തിന്നായി ഗാരുഡാസ്ത്രം എടുത്തു തൊടുത്തു. അപ്പോൾ ഭീതനായ കുമുദൻ തന്റെ എളയ സോദരിയായ കുമുദ്വതിയോടുകൂടി വന്നു ആഭരണം കുശന്നു സമൎപ്പിക്കയും കുമുദ്വതി... അദ്ദേഹത്തിന്നു ഭാൎയ്യയായി നല്കുകയും ചെയ്തു. തക്ഷകപുത്രിയായ കുമുദ്വതി കുശന്റെ പട്ടമഹിഷിയായും തീൎന്നു. അവളിൽ കുശന്നു (17) അതിഥി എന്നൊരു പുത്രനുണ്ടായി. അതിഥി ബാലനായിരിക്കവേ, ദുൎജ്ജയാസുരനെ സംഹരിപ്പാൻ ഇന്ദ്രന്റെ ക്ഷണം കിട്ടുകയാൽ കുശൻ ദേവലോകത്തേക്കു പോകയും യുദ്ധത്തിൽ ദുൎജ്ജയനെ നിഗ്രഹിച്ചുവെങ്കിലും അവനാൽ കൊല്ലപ്പെടുകയും ചെയ്തു. അതിനെ തുടൎന്നു കുമുദ്വതി അനുമരണം ചെയ്കയും ചെയ്തു. അനന്തരം അതിഥി രാജ്യാഭിഷിക്തനായി യഥാവിധി രാജ്യം വാഴുകയും, അദ്ദേഹത്തിന്നു നിഷധൻ എന്നൊരു പുത്രൻ ഉണ്ടാകയും ചെയ്യുന്നു. കുശന്റെയും അതിഥിയുടേയും കഥകൾ കവി ഒരു വിധം വിസ്തരിച്ചു വൎണ്ണിച്ചിട്ടുണ്ടു്. നിഷധൻ മുതൽക്കു് അഗ്നി

വൎണ്ണൻ വരെ കാളിദാസൻ വൎണ്ണിച്ചിട്ടുള്ള രാജാക്കന്മാർ

18 നിഷധൻ
19 നളൻ
20 നഭസ്സ്
21 പുണ്ഡരികൻ
22 ക്ഷേമധന്വാവ്
23 ദേവാനികൻ
24 അഹീനഗു
25 പാരിയാത്രൻ
26 ശിലൻ
27 ഉന്നാഭൻ
28 വജ്രണാഭൻ
29 ശംഖണൻ
30 വ്യുഷിതാശ്വൻ
31 വിശ്വസഹൻ
32 ഹിരണ്യനാഭൻ
33 കൌശല്യൻ
34 ബ്രഹ്മിഷ്ഠൻ
35 പുത്രൻ
36 പുഷ്യൻ
37 ധ്രുവസന്ധി
33 സുദൎശനൻ
39 അഗ്നിവൎണ്ണൻ



എന്നിവരാകുന്നു. ഇവർ വഴിക്കുവഴിയായി രാജ്യഭാരം ചെയ്തുവരാണ്. ഇവരിൽ സുദൎശനൻവരെയുള്ളവരെ രണ്ടോ മൂന്നോ ശ്ലോകങ്ങളെക്കൊണ്ട് പ്രസ്താവിക്കയേ ചെയ്തിട്ടുള്ളു. സുദൎശനൻ ഏററവും ബാലനായിരിക്കുമ്പോൾ പിതാവായ ധ്രുവസന്ധി മൃഗയാവിനോദത്തിന്നു പോകയും അതിൽവെച്ചു സിംഹത്താൽ ഹനിക്കപ്പെടുകയും ചെയ്തു. അതിനാൽ സുദൎശനൻ ബാല്യത്തിൽത്തന്നെ സിംഹാസനാരോഹണം ചെയ്തു. ഈ ബാലരാജാവിനെ കാളിദാസൻ സശ്രദ്ധം വൎണ്ണിച്ചിട്ടുണ്ട്. സുദൎശനപുത്രനായ അഗ്നിവൎണ്ണൻ അതിമാത്രമായ വിഷയാസക്തി നിമിത്തം സൎവ്വദാ സ്ത്രീവിധേയനായിത്തീൎന്ന് രാജ്യഭാരം മന്ത്രിമാരെ ഏല്പിക്കയും അമിതമായ വിഷയാസക്തിയുടെ ഫലമായി ക്ഷയരോഗം പിടിപെട്ടു പരലോകം പ്രാപിക്കയും ചെയ്തു. അനന്തരം അദ്ദേഹത്തിന്റെ ഗൎഭിണി

യായ ഭാൎയ്യക്കു മന്ത്രിമാർ രാജ്യാഭിഷേകം ചെയ്യുന്നു. ഇതോടുകൂടി രഘുവംശകാവ്യവും അവസാനിക്കുന്നു.

ഈ മഹാകാവ്യത്തിന്നു സംസ്കൃതസാഹിത്യത്തിൽ സൎവോത്തമമായ ഒരു സ്ഥാനമാണുള്ളതു്. ലോകപ്രസിദ്ധന്മാരായ രഘുവംശരാജാക്കന്മാരുടെ കഥക്കു കാളിദാസരുടെ കവിതാഗുണംകൂടികിട്ടിയപ്പോൾ കനകത്തിന്നു പരിമളംകൂടി ഉണ്ടായതുപോലെയായി. സന്ദൎഭശുദ്ധി, വൎണ്ണനാശുദ്ധി, അലങ്കാരശുദ്ധി മുതലായ ശുദ്ധികൾ ജന്മശുദ്ധിയുള്ള രഘുക്കളുടെ വംശത്തിന്നു യോജിച്ചിട്ടുണ്ടു്. ഈ കാവ്യം സംസ്കൃതപാഠത്തിൽ ഒരാരംഭപാഠമാണ്; അതായതു വ്യുൽപത്തിയുണ്ടാവാനായി പഠിക്കുന്ന ഒരു കാവ്യമാണു്. എന്നാൽ ഇതു വ്യുൽപന്നന്മാരായ വിദ്വാന്മാൎക്കു് ഒരു വിശ്രമസ്ഥാനവുമാകുന്നു; വ്യുൽപന്നന്മാർ വായിച്ചു രസിക്കുന്നതുമാകുന്നു. കാളിദാസകാവ്യങ്ങൾ വായിച്ചു പഠിക്കുകയും പഠിച്ചുവായിക്കുകയും വേണ്ടതാണെന്നു പറയാറുണ്ടു്. ഈ ചൊല്ലു രഘുവംശത്തെസംബന്ധിച്ചേടത്തോളം അക്ഷരംപ്രതി പരമാൎത്ഥമാണെന്നു നിസ്സംശയം പറയാം. ഇത്ര മനോഹരമായ ഒരു കാവ്യം വേറെ ഉണ്ടെന്നു തോന്നുന്നില്ല. ഈ കാവ്യത്തിൽ, സ്വയംവരരംഗത്തിൽ വെച്ചു് ഓരോ രാജാക്കന്മാരേയും പിന്നിട്ടു പോകുന്ന ഇന്ദുമതിയെ സഞ്ചാരിണിയായ 'ദീപശിഖ'യോടുപമിച്ചതിന്റെ ഔചിത്യം കണ്ടിട്ടു കവിസമാജത്തിൽനിന്നു് ഈ കവിക്കു 'ദീപശിഖാകാളിദാസൻ'എന്നൊരു സ്ഥാനം കൊടുത്തുവെന്നും, വേറെ ഒരിടത്തു സരസ്വതിദേവിതന്നെ ഒരു ശ്ലോകത്തെ ഇദ്ദേഹത്തിന്നു പൂരിപ്പിച്ചു കൊടുത്തുവെന്നും ഐതിഹ്യമുണ്ടു്.

## ൧. കുമാരസംഭവം.

കുമാരസംഭവം സുബ്രഹ്മണ്യാവതാരപ്രതിപാദകമായ ഒരു കാവ്യമാണ്. ഇതിലെ ഇതിവൃത്തം ശിവപുരാണത്തിൽനിന്നും സ്കാന്ദപുരാണത്തിൽനിന്നുമാണ് എടുത്തിട്ടുള്ളതു്. താരകാസുരപീഡിതന്മാരായ ദേവന്മാരുടെ സങ്കടം പരിഹരിക്കുവാനായി പരമശിവൻ ഹിമവൽപുത്രിയായ ശ്രീപാർവ്വതിയെ വിവാഹംചെയ്തതിൽ സുബ്രഹ്മണ്യൻ അവതരിച്ചതാണ് ഇതിലെ കഥ. അതിനാൽ ഇതിലെ അംഗിയായ രസം വീരരസത്തിന്റെ ഒരു വകഭേദമായ ദയാവീരമാകുന്നു.

ഈ കാവ്യം ബൊംബായിൽ അച്ചടിച്ചിട്ടുള്ളതിൽ പതിനേഴ സർഗ്ഗം കാണുന്നുണ്ടെങ്കിലും കാളിദാസകൃതമായ കുമാരസംഭവം എട്ടുസർഗ്ഗമേ ഉള്ളു എന്നാണു തോന്നുന്നതു്. തിരുവിതാംകൂർ ഗവമ്മേണ്ടിൽനിന്ന് അരുണാമല, വിവരണം എന്ന രണ്ടു വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധപ്പെടുത്തിട്ടുള്ള കുമാരസംഭവത്തിന്റെ പുതിയ പതിപ്പിലും, കേരളത്തിലെ പഴയ താളിയോലഗ്രന്ഥങ്ങളിലും എട്ടു സർഗ്ഗമേ കാണുന്നുള്ളു.

സംസ്കൃതസാഹിത്യചരിത്രകാരന്മാരായ പാശ്ചാത്യപണ്ഡിതന്മാർ മിക്കതും ഇതിൽ 17 സർഗ്ഗമുണ്ടെന്നു വിചാരിക്കുന്നവരാണ്. അവരെ മയക്കുവാൻ നവമാദിസർഗ്ഗങ്ങളുടെ കർത്താവായ പൌരസ്ത്യകകാളിദാസന്റെ സൂത്രം ധാരാളം മതിയായി! കുമാരസംഭവം എന്ന പേരുകൊണ്ടുതന്നെ ഈ കാവ്യത്തിലെ വിഷയം കുമാരന്റെ (=സുബ്രഹ്മണ്യന്റെ) അവതാരമാണെന്നു തെളിയുന്നുണ്ടെന്നും, സു

ബ്രഹ്മണ്യന്റെ അവതാരം എട്ടു സർഗ്ഗത്തിനുള്ളിൽ വർണ്ണിക്കുന്നില്ലെന്നുമാണ് ഇവരുടെ ന്യായം. പാർവതീവിവാഹംവരയേ കവി വർണ്ണിക്കാനുദ്ദേശിച്ചിരുന്നുള്ളുവെങ്കിൽ കാവ്യത്തിനു പേർ 'പാർവതീവിവാഹം' എന്നാകുമായിരുന്നില്ലേ എന്നാണു ചോദ്യം. എന്നാൽ പരമശിവൻ പാർവതിയെ വിവാഹംചെയ്തു പാർവതിയുമായി സഹവസിക്കുന്നതായി എട്ടാംസർഗ്ഗത്തിൽ വർണ്ണിക്കുന്നുണ്ടല്ലോ. പാർവതീസംയോഗം കുമാരാവതാരത്തിന്റെ പ്രധാനകാരണമാണ്. കാരണംപറഞ്ഞാൽ കാര്യം തനിയേ വരുന്നതുകൊണ്ടു ധ്വനിരസികനായ മഹാകവി പ്രസ്തുതകാവ്യത്തിൽ കാരണം മാത്രം വർണ്ണിച്ചു കാര്യമായ കുമാരാവതാരത്തെ വ്യംഗ്യമായി നിബന്ധിക്കുകയാണു ചെയ്തിട്ടുള്ളത് എന്നു വിചാരിക്കുകയാണധികം നല്ലത്.

ഇനി മറേറ പക്ഷപ്രകാരം നോക്കിയാലും പല സംശയങ്ങൾ ഉണ്ടാകുന്നു. കുമാരന്റെ സംഭവംവരെയല്ലേ ആ പക്ഷത്തിലും വർണ്ണിക്കേണ്ടതുള്ളു. എന്നാൽ പത്താം സർഗ്ഗംവരെ ആയാൽ മതിയാകും. അവിടുന്നങ്ങോട്ടുള്ള കഥ താരകാസുരവധത്തോടു സംബന്ധിച്ചതും താരകാസുരന്റെ നിഗ്രഹവുമാണ്. അതെല്ലാം ഈ കാവ്യത്തിൽ വർണ്ണിക്കേണ്ടതായ ആവശ്യം എന്താണ്? ഗ്രന്ഥത്തിന്റെ നാമധേയം താരകാസുരവധം എന്നുമല്ലല്ലോ. താരകാസുരന്റെ ഉപദ്രവത്തിൽനിന്നു ദേവന്മാരെ രക്ഷിക്കുവാൻ ഭഗവാനനുവദിച്ചതു ഗ്രന്ഥമദ്ധ്യത്തിൽ പ്രസ്താവിച്ചിരിക്കയാൽ അവരുടെ സംരക്ഷണവും വേണ്ടതല്ലേ എന്നാണെങ്കിൽ ഈ സംശയംതന്നെയാണ് എതിർകക്ഷികളെ വഴി തെററിച്ചതെന്നു ഞാൻ വിചാരിക്കുന്നു.

പണ്ടു് ഒരു വിദ്വാൻ കുമാരസംഭവം വായിച്ചപ്പോൾ അദ്ദേഹത്തിന്നു മേൽപ്രകാരം ഒരു സംശയം തോന്നിയിരിക്കാം. അപ്പോളദ്ദേഹം പുരാണപ്രസിദ്ധമായ സുബ്രഹ്മണ്യാവതാരവും താരകാസുരവധവും എടുത്തു. ലക്ഷ്മണകവി ചമ്പൂരാമായണത്തെയെന്നപോലെ, കുമാരസംഭവത്തെ പൂരിപ്പിക്കുവാൻ ശ്രമിച്ചിരിക്കാം. ആ ശ്രമത്തിന്റെ ഫലമായിരിക്കണം കുമാരസംഭവത്തിലെ നവമാദിസൎഗ്ഗങ്ങൾ. ഈ സാഹസത്തിന്നൊരുങ്ങിയതു കാളിദാസപട്ടം കിട്ടുവാൻ വളരെ ഭ്രമമുള്ള ഒരാളായിരിക്കണം. പക്ഷെ മുന്നദ്ധ്യായത്തിൽ പറഞ്ഞ ജ്യോതിൎവ്വിദാഭരണകാരൻതന്നെയായിരിക്കാം ഇതു ചെയ്തതു്. അങ്ങിനെയാണെങ്കിൽ അദ്ദേഹത്തിന്റെ ശ്രമം ഒരുവിധത്തിൽ യുക്തം തന്നെയാണു്.

പക്ഷേ, ഇവർ ഒന്നാലോചിക്കണം. മഹാകവി കാളിദാസന്റെ കൃതികൾ ധാരാളം വായിച്ചു പരിചയിച്ചിട്ടുള്ളവരുടെ മുമ്പിൽ ഈ വകയ്ക്കൊന്നും വലിയ വിലയുണ്ടാകയില്ല. കുമാരസംഭവത്തിലെ ആദ്യത്തെ എട്ടു സൎഗ്ഗത്തിന്നും, ശേഷപൂരണാത്മകമായ അനന്തരഭാഗത്തിന്നും തമ്മിൽ കവിതാഗുണങ്ങളെസ്സംബന്ധിച്ചേടത്തോളമുള്ള അന്തരം ചില്ലറയൊന്നുമല്ല. ശബ്ദശുദ്ധി, അൎത്ഥശുദ്ധി, അലങ്കാരഭംഗി, പദപ്രയോജനം, രസസ്ഫൂൎത്തി മുതലായ വിഷയങ്ങളിൽ ആദ്യത്തെ ഭാഗത്തിലുള്ള നിഷ്കൎഷം അനന്തരഭാഗത്തിൽ തീരെ ഇല്ല. ആദ്യഭാഗത്തോടു കിടനില്ക്കത്തക്ക പത്തു പദ്യം തികച്ചു് അനന്തരഭാഗത്തിൽ കാണ്മാൻ പ്രയാസം. "കാവ്യാദ്ധ്വാവിൽ സഞ്ചരിക്കുന്ന സഹൃദയന്മാൎക്കു, സുഭഗസലിലമായ ഒരു

ശാദ്വലപ്രദേശം കൈവിട്ടു ഭയങ്കരമായ ഒരു മരുഭൂമിയിൽ ചെന്നാലുള്ള അനുഭവമാണു നവമാദിസർഗ്ഗങ്ങളിലെത്തിയാലുണ്ടാകുന്നതു്. രണ്ടു ഭാഗങ്ങളുടേയും സൂക്ഷ്മപരിശോധന ചെയ്താൽ ഇതു് ഏവക്കും ബോദ്ധ്യമാകുന്നതാണ്.

വാസ്തവത്തിൽ, കവി പുരാണകഥാപാരായണം കൊണ്ടുള്ള സുകൃതത്തെക്കാളധികം കാവ്യഗുണങ്ങളെക്കൊണ്ടുള്ള ആനന്ദദാനമാണു കുമാരസംഭവംകൊണ്ടു സഹൃദയന്മാക്കു നല്കുവാനുദ്ദേശിച്ചിട്ടുള്ളതു്. ഡോക്ടർ രവീന്ദ്രനാഥ ടാഗോർ പറയുന്നതു നോക്കുക:—

"കുമാരസംഭവം പൌരാണികമാണെങ്കിലും അതിൽ പുരാണകഥയെ അത്ര പ്രധാനമായി ഗണിച്ചിട്ടില്ല. അതിലെ കഥയ്ക്കുള്ള പൌരാണികബന്ധം വളരെ സൂക്ഷ്മവും, ശിഥിലവും, കഥതന്നെ അസമാപ്തവുമാകുന്നു. ദേവന്മാർ ദൈത്യന്മാരുടെ കയ്യിൽനിന്നു രക്ഷിക്കപ്പെട്ടുവോ ഇല്ലയോ എന്നന്വേഷിക്കുന്നതിൽ കവിക്കു തെല്ലുപോലും ഔൽസുക്യമുണ്ടായിട്ടില്ല. ആ സംഗതിയിൽ കവിയെ പ്രേരിപ്പിക്കുവാൻകൂടി ഒരാളും ഉണ്ടായതായിക്കാണുന്നില്ല.... ...എല്ലാ സഹൃദയന്മാക്കും ദേവന്മാരുടെ ആപത്തിൽ ഉദാസീനതയാണുണ്ടായതു്. കാമദഹനം, രതിവിലാപം, ഉമാതപസ്സ് മുതലായ ഒരു ഘട്ടത്തിലും കവിയെ ദേവകാര്യത്തിന്നു പ്രേരിപ്പിക്കുവാൻ ആരും ഉണ്ടായില്ല. കഥാഭാഗത്തെ വിട്ടു വർണ്ണനാവിഷയത്തിലാണ് എല്ലാ ജനങ്ങളും കവിയെ പ്രേരിപ്പിച്ചതു് എന്നു തോന്നുന്നു."

ഇനി ഈ കാവ്യത്തിലെ വിഷയങ്ങളെപ്പററിയും കുറഞ്ഞൊന്നു വിവരിക്കാം. ഒന്നാമതായി, കാവ്യത്തിലെ ഒരു പ്രധാനസ്ഥാനം വഹിക്കുന്ന ഹിമവാന്റെ വർണ്ണന

യാണ തുടങ്ങുന്നതു്. അനന്തരം ഹിമവാനു മേനകയിൽ ശ്രീപാൎവ്വതി പുത്രിയായിട്ടവതരിക്കുന്നു. ഈ പുത്രി മുജ്ജന്മത്തിൽ ദക്ഷപ്രജാപതിയുടെ മകളും ശിവന്റെ ധൎമ്മപത്നിയുമായ സതീദേവിയുടെ അവതാരമാണു്. ദക്ഷയാഗത്തിൽ വെച്ചു ദക്ഷൻ ശിവനെ അപമാനിക്കുകയാൽ കുപിതയായ സതി യോഗാഗ്നിയിൽ ആത്മത്യാഗം ചെയ്കയും, അനന്തരം ശിവനുമായിട്ടുള്ള സഹവാസവും സുഖാനുഭവവും ഓൎത്തോൎത്തു് ഉൽകണ്ഠിതയാകയും, തന്നിമിത്തം വീണ്ടും ശിവന്റെ ഭാൎയ്യാപദം കിട്ടുവാൻവേണ്ടി അവതരിക്കുകയും ചെയ്തതാണു്. ശിവനാകട്ടെ സതിവിയോഗത്താൽ ദുഃഖിതനായി സൎവ്വവും ഉപേക്ഷിച്ചു ദക്ഷിണാമൂൎത്തിയായി ഹിമവാങ്കൽ തപസ്സു ചെയ്തുംകൊണ്ടാണ ദക്ഷയാഗത്തിനുശേഷം കാലം കഴിക്കുന്നതു്. പാൎവ്വതി ശിവന്റെ ഭാൎയ്യയായി വരുമെന്നു നാരദൻ ലക്ഷണം പറകയാൽ മറ്റൊരാൾക്കു് അവളെ നല്കുവാൻ പിതാവു് ഉത്സാഹിച്ചില്ല. പാൎവ്വതിക്കാകട്ടെ പൂൎവ്വജന്മവാസനാമൂലമായി അന്തൎല്ലീനമായിക്കിടക്കുന്ന ശിവങ്കലുള്ള അനുരാഗം നാരദവാക്യത്താൽ ഉൽബുദ്ധമായിത്തീരുകയും, തന്നിമിത്തം അവൾ ശിവപ്രാപ്തിക്കായി ശിവൻ തപസ്സു ചെയ്യുന്നേടത്തു സഖീസമേതം ശുശ്രൂഷിക്കുവാൻ പോകയും ചെയ്യുന്നു. ഇങ്ങിനെയാണു് ഇതിൽ പ്രധാനമായ പാൎവ്വതീപരമേശ്വരന്മാരുടെ കഥ സ്ഥിതിചെയ്യുന്നതു്.

ഇപ്രകാരം പാൎവ്വതി ശിവനെ ശുശ്രൂഷിച്ചു വരവെ താരകാസുരന്റെ ഉപദ്രവത്താൽ പീഡിതരായ ദേവന്മാർ ബ്രഹ്മാവിന്റെ സമീപത്തിൽ ചെന്നു സങ്കടം പറകയും ബ്രഹ്മാവു താരകാസുരനെ നിഗ്രഹിപ്പാൻ ശിവനു

പൎവ്വതിയിൽ ഉണ്ടാകുന്ന പുത്രൻ മാത്രമല്ലാതെ മററാരും ശക്തനാകയില്ലെന്നും, ശിവനാകട്ടെ ഇപ്പോൾ തപോനിഷ്ഠനാകയാൽ പാൎവ്വതിയുടെ സൌന്ദൎയ്യാതിശയംകൊണ്ട് അദ്ദേഹത്തിൻെറ മനസ്സ് ആകൎഷിക്കണമെന്നും അരുളിച്ചെയ്കയും ചെയ്യുന്നു. അതിന്നുവേണ്ടി ദേവേന്ദ്രൻ കാമദേവനെ ക്ഷണിക്കുകയും കാമൻ സംയതാത്മാവായ ശിവനെ പുഷ്പാസ്ത്രംകൊണ്ടു ജയിക്കുവാനുറച്ചു വസന്തസമേതനായി ശിവസമീപത്തിലേക്കു ചെല്ലുകയും ചെയ്യുന്നു. അവിടെവെച്ചു കാമൻ ശിവൻെറ നേരെ അസ്ത്രപ്രയോഗത്തിന്നാരംഭിക്കുകയും, പെട്ടെന്നു തൻെറ മനസ്സിന്നു് ഒരു ക്ഷോഭമുണ്ടാവാൻ കാരണമെന്തെന്നു ശിവൻ നിരീക്ഷണം ചെയ്യുമ്പോൾ കരിമ്പുവില്ലിൽ പൂവമ്പു തൊടുത്തുനില്ക്കുന്ന കാമദേവനെ കാണുകയും, തദ്ദൎശനത്താൽ കുപിതനായിട്ടു തൻെറ മൂന്നാം തൃക്കണ്ണിലെ അഗ്നികൊണ്ടു കാമനെ ഭസ്മാവശേഷനാക്കുകയും ചെയ്തു. ഇങ്ങിനെ പാൎവ്വതിയുടേയും ദേവന്മാരുടേയും ആഗ്രഹം ഒരേസമയത്തു നഷ്ടമാകുന്നു. ഈ കൂട്ടത്തിൽ പതിവ്രതാശിരോമണിയായ ആ പാവപ്പെട്ട രതിദേവിക്കു സാഹസികനായ ഭൎത്താവിൻെറ പ്രവൃത്തിക്കനുരൂപമായ വൈധവ്യം അനുഭവിക്കേണ്ടിവരികയും ചെയ്യുന്നു.

എല്ലാവരും മടങ്ങി. പാൎവ്വതി പിതൃസമീപത്തേക്കു പോയി. കാമാരിയായ പരമശിവൻ യഥാപൂൎവ്വം തപസ്സുതന്നെ തുടങ്ങുകയും ചെയ്തു. ആ മഹാത്മാവു രൂപഹാൎയ്യനല്ലെന്നു ബോദ്ധ്യമാകയാൽ അദ്ദേഹത്തെ തപസ്സുകൊണ്ടു വശീകരിക്കുവാൻ പാൎവ്വതി വീണ്ടും ഉത്സാഹിച്ചു. അവൾ "ഗൌരീശിഖര"മെന്ന പ്രദേശത്തു വെച്ച് അതി

ഘോരമായ തപസ്സ് ആരംഭിച്ചു. തപശ്ശക്തിയാൽ ശിവൻ സന്തോഷിക്കുകയും, അദ്ദേഹം ഒരു ബ്രഹ്മചാരിയുടെ വേഷം പൂണ്ടു പാർവ്വതീസമീപത്തു ചെന്നു് അവളുമായി സംസാരിച്ചു് അവൾ തന്നിൽ അത്യന്തം അനുരക്തയാണെന്നു് അറിയുകയും, ഉടനെ പ്രത്യക്ഷനായി അവളെ വിവാഹം ചെയ്യാൻ തീർച്ചപ്പെടുത്തുകയും ചെയ്തു. ഇങ്ങിനെ പരസ്പരാനുരാഗത്താൽ ഘടിതമായ പാർവ്വതിപരമേശ്വരന്മാരുടെ വിവാഹത്തെ "ഓഷധിപ്രസ്ഥ"മെന്ന ഹിമവൽപുരിയിൽവെച്ചു സപ്തർഷിമാരാണു നടത്തുന്നതു്. വിവാഹാനന്തരം ആ ദിവ്യദമ്പതിമാരെ സംതൃപ്തന്മാരാക്കിയുംകൊണ്ടു കാളിദാസൻ തന്റെ കാവ്യം ഉപസംഹരിക്കുന്നു.

കുമാരസംഭവത്തിനു കവിതാഗുണംകൊണ്ടു നോക്കിയാൽ സംസ്കൃതസാഹിത്യത്തിൽ ഏററവും അത്യുഹിതമായ ഒരു സ്ഥാനമാണു് ഉള്ളതു്. ലോകോത്തരമായ ചമല്ക്കാരം തുളമ്പുന്ന വർണ്ണനകളാണു കാളിദാസരുടെ ഈ വിജയത്തിനു കാരണം. പ്രഥമസർഗ്ഗത്തിൽ ഹിമവദ്വർണ്ണന, പാർവ്വതീവർണ്ണന എന്നിവ ഏവരുടേയും ഹൃദയത്തെ ആകർഷിക്കുന്നതാണു്. തൃതീയസർഗ്ഗത്തിൽ കാമദേവന്റെ അഭിമാനകഥനവും അകാലത്തിലെ വസന്താവതാരവും പ്രത്യേകം പ്രസ്താവിക്കത്തക്ക ഘട്ടങ്ങളാണു്. ചതുർത്ഥസർഗ്ഗത്തിൽ കരുണരസത്തിന്റെ പരിപൂർത്തിയാൽ സഹൃദയഹൃദയത്തെ ദ്രവിപ്പിക്കുന്ന രതിവിലാപത്തോടു സദൃശമായി വിലാപമയമായ മറെറാരു കാവ്യഭാഗം ഉണ്ടെങ്കിൽ അതു രഘുവംശത്തിൽ ഈ മഹാകവിതന്നെ വർണ്ണിച്ചിട്ടു

ള്ള അജവിലാപം മാത്രമാണ്. അഞ്ചാം സൎഗ്ഗത്തിൽ പാൎവ്വതിയുടെ തപസ്സും കപടബ്രഹ്മചാരിയായ ശിവന്റെ വിനോദവാക്യങ്ങളും അസാധാരണമായ ഒരു വൈദ്യുതശക്തിയുടെ പ്രയോഗത്താലെന്നപോലെ എവരുടേയും ഹൃദയത്തെ ആകൎഷിക്കുന്നവയാണ്. ആറാം സൎഗ്ഗത്തിൽ ഓഷധിപ്രസ്ഥത്തിന്റെ വൎണ്ണനയും, ഏഴാം സൎഗ്ഗത്തിൽ വിവാഹവൎണ്ണനയും തുലോം ഹൃദയംഗമങ്ങളാം തന്നെ. എന്നാൽ എട്ടാം സൎഗ്ഗത്തിലുള്ള ക്രീഡാവൎണ്ണനം, സന്ധ്യാവൎണ്ണനം, ചന്ദ്രോദയവൎണ്ണനം മുതലായവ കുമാരസംഭവത്തിലെ വൎണ്ണനകളാകുന്ന മകുടാലങ്കാരമായിട്ടാണു നില്ക്കുന്നത്.

ഇങ്ങിനെ നോക്കിയാൽ ഈ കാവ്യം സൎഗ്ഗസംഖ്യ കൊണ്ടു ചെറുതാണെങ്കിലും അൎത്ഥഗൌരവംകൊണ്ടു വളരെ വലുതാണെന്നു തീൎത്തുപറയാം.

## ൩. മേഘസന്ദേശം.

കാളിദാസകൃതികളിൽ മൂന്നാമത്തേതായ മേഘസന്ദേശം രസപ്രധാനമായ ഒരു ഖണ്ഡകാവ്യമാകുന്നു. "ഇത്ര പരിപൂൎണ്ണമായ പ്രകൃതിവൎണ്ണന സംസ്കൃതത്തിലെ മറെറാരു കാവ്യത്തിലും ഇല്ല" എന്നാണു മഹാകവി രവീന്ദ്രനാഥടാഗോർ മേഘസന്ദേശത്തെപ്പററി ഒരവസരത്തിൽ പറഞ്ഞിട്ടുള്ളതു്.

അളകാപുരിയിൽ തന്റെ പ്രിയതമയുമൊന്നിച്ചു സുഖിച്ചുപോന്നിരുന്നവനും വൈശ്രവണന്റെ രാജധാനിയിൽ ഉദ്യോഗസ്ഥനുമായ ഒരു യക്ഷനെ അയാളുടെ ഉദ്യോഗസംബന്ധമായ വിഴ്ചകൾ, വൈശ്രവണൻ ഒരു കൊല്ലത്തേയ്ക്കു നാടുകടത്തുന്നു. ആ യക്ഷൻ

ചിത്രകൂടപർവ്വതത്തിലുള്ള ആശ്രമങ്ങളിൽ വളരെ ദുഃഖിതനായി നാഠം കഴിക്കയും ചെയ്യുന്നു. യക്ഷൻ, പണ്ടു സീതാസഹിതനായി ശ്രീരാമൻ പാർത്തിരുന്ന ആ പ്രദേശത്തു അങ്ങുമിങ്ങും അലഞ്ഞു തിരിഞ്ഞും വിരഹിണിയായ പ്രണയിനിയെത്തന്നെ വിചാരിച്ചും വല്ലാതെ കുഴങ്ങുമ്പോഠം ഭാഗ്യവശാൽ ഒരു മേഘത്തെ കണ്ടെത്തുന്നു. മേഘദർശനത്താൽ അല്പം സുഖം തോന്നിയ ആ യക്ഷൻ ആ മേഘത്തെ തന്റെ പ്രിയസുഹൃത്തായി സങ്കല്പിച്ച് അളകാവാസിനിയായ പ്രിയതമയുടെ സമീപത്തിൽ ചെന്നു തന്റെ സന്ദേശം പറവാൻ മേഘത്തോടപേക്ഷിക്കുന്നു.

യക്ഷന്റെ താല്ക്കാലികസ്ഥിതി വിരഹവേദനയേയും മനസ്സിലെ ഉൽകണ്ഠയേയും ദ്വിഗുണീകരിക്കുന്ന അനേകം ഉദ്ദീപനവസ്തുക്കളാൽ ഭയങ്കരമാണ്. അയാളുടെ ഇന്ദ്രിയങ്ങഠക്കു വിഷയീഭവിക്കുന്ന സകല പദാർത്ഥങ്ങളും ഉദ്ദീപനങ്ങളാണ്. ഈ സ്ഥിതിക്കു തന്നേക്കാഠം പ്രകൃത്യാതന്നെ മനോബലം കുറഞ്ഞവളായ പ്രേയസിയുടെ സ്ഥിതി ഇതിലും കഷ്ടമായിരിക്കുമെന്ന് "അബലാവിപ്രയുക്ത"നായ ആ കാമിക്കു തോന്നി.

രാമഗിരിയിൽനിന്ന് അളകാപുരിവരേയും ഉള്ള വഴിയുടെ താല്ക്കാലികസ്ഥിതിയും, അളകാനഗരിയുടേയും വിശിഷ്യ തന്റെ പ്രിയാഗൃഹത്തിന്റേയും അവസ്ഥയും യക്ഷന്റെ മനോമുകുരത്തിൽ സ്പഷ്ടമായിപ്പതിയുന്നു. അതെല്ലാം അങ്ങിനെതന്നെ യക്ഷൻ മേഘത്തിന്നു വിശദമായി കാണിക്കുകയും ചെയ്യുന്നു. സുഖാനുഭവതൽപരന്മാരായ ആളുകഠ ഭാര്യമാരോടുകൂടി അനുഭവിക്കുന്ന സുഖങ്ങളേയും ഹൃദയോദ്ദീപികങ്ങളായ രമണീയവസ്തുക്കളേയുമാണു

വഴിയിൽക്കാണുമെന്നായി യക്ഷൻ നിർദ്ദേശിക്കുന്നതു്. ഐശ്വൎയ്യനിധികളായ വിവിധനിധികളുടെ സാന്നിദ്ധ്യത്താൽ യാതൊരു വിഘ്നവുംകൂടാതെ സദാ സുഖമനുഭവിക്കുന്ന അളകയിലെ യക്ഷന്മാരേയും, താനിപ്പോൾ അവിടെ ആയിരുന്നുവെങ്കിൽ അനുഭവിക്കുമായിരുന്ന സുഖങ്ങളേയും, തന്റെ വിരഹത്താൽ ജീൎണ്ണാരണ്യമെന്നപോലെ ശൂന്യമായിത്തീൎന്ന പ്രിയാഗൃഹത്തിന്റെയും അവിടെ നാളുകളെണ്ണിത്താമസിക്കുന്ന ഭാൎയ്യയുടേയും സ്ഥിതികളേയും യക്ഷൻ പറയുന്നതു 'കണ്ടാലാരും കരയുമലിയും കല്ലിനൊത്തോരു ഹൃത്തും' എന്നുള്ളതിനു സംശയമില്ല.

യക്ഷന്റെ വിചാരങ്ങളും, വാക്കുകളും, ചേഷ്ടകളും, എന്നുവേണ്ട അയാളുടെ ദീൎഘശ്വാസങ്ങൾക്കുള്ള പരിമാണംപോലും യാതൊരു കുറവുംകൂടാതെ നമ്മുടെ മനസ്സിൽ പ്പതിയുന്നു. ലോകത്തിൽ എത്രയോ ആളുകൾ ഈ വിധം വിരഹദുഃഖമനുഭവിക്കുകയും സന്ദേശമയയ്ക്കുകയും ചെയ്യാറുണ്ടു്. അങ്ങിനെയുള്ള ഒരു വെറും ലൌകികസംഭവം എടുത്തു വൎണ്ണിച്ച ഗ്രന്ഥത്തിൽ ആകപ്പാടേയും ഓരോ പദ്യത്തിലും പാദത്തിലും പദത്തിലും അക്ഷരത്തിലും വൎണ്ണത്തിലും പ്രത്യേകമായും വായനക്കാരുടെ മനസ്സിനെ ഉൽക്കണ്ഠയോടെ പതിപ്പിച്ച് ആ അജ്ഞാതനാമാവായ യക്ഷന്റെയും അയാളുടെ വിരഹിണിയായ പ്രണയിനിയുടേയും പേരിലുള്ള ദയയാൽ കാളിദാസൻ നമ്മെ പരവശരാക്കുന്നു.

കാളിദാസനു് ഈ സന്ദേശമുണ്ടാക്കുവാൻ മാതൃകയായിത്തീൎന്നതു വാല്മീകിമഹൎഷി തന്റെ രാമായണത്തിൽ വൎണ്ണിച്ചിട്ടുള്ളതും രാമൻ ഹനുമാൻ മുഖേന സീതാ

ദേവിക്കയയ്ക്കുന്നതുമായ സന്ദേശമാണെന്ന് ഈ സന്ദേശത്തിലെ പലഭാഗങ്ങളിൽനിന്നും ഊഹിക്കാവുന്നതാണെന്നും, തൻെറ വൃത്താന്തം സീതാദേവിയോടു പറയേണ്ടപ്രകാരത്തെപ്പററിയും, അതു പറയുന്ന അവസരത്തിൽ ദേവിയുടെ സ്ഥിതി ഇന്നവിധമായിരിക്കുമെന്നതിനെപ്പററിയും മററും ശ്രീരാമൻ ഹനുമാനോട് ഉപദേശിക്കുന്നതിനും പ്രകൃതത്തിൽ യക്ഷൻ മേഘത്തോടുപദേശിക്കുന്നതിനും തമ്മിൽ വളരെ സാദൃശ്യമുണ്ടെന്നും, എന്നുതന്നെയല്ല ഈ കാവ്യത്തിലെ ഏതു ഭാഗം നിമ്മിക്കുമ്പോഴും കവിയുടെ ഭാവന രാമായണത്തിലെ ഹനുമത്സന്ദേശത്തെപ്പററിയായിരുന്നുവെന്നു നിസ്സംശയം പറയാവുന്നതാണെന്നും, നായികാനായകന്മാരുടെ അവസ്ഥയ്ക്കും, വിരഹത്തിൻെറ സ്ഥിതിക്കും ഉള്ള ഭേദത്തിന്നനുസരിച്ചു കാളിദാസർ തൻെറ കാവ്യത്തിന്ന് ആകൃതിയിലും പ്രകൃതിയിലും വളരെ വ്യത്യാസം വരുത്തി, മറെറാരു കാവ്യത്തിൻെറ അനുകരണമാണിതെന്നു തോന്നാതാക്കിയിരിക്കയാണെന്നും ചിലർ പറയുന്നുണ്ട്. എന്നാൽ ഒരേവിധത്തിലുള്ള സന്ദർഭത്തെ വർണ്ണിക്കുന്ന രണ്ടു കവികളുടെ ആശയങ്ങൾക്കു തമ്മിൽ സാദൃശ്യം വരുന്നതു് അസംഭാവ്യമല്ല. പ്രകൃതിയുടെ പ്രതിനിധിയായ കവിഹൃദയങ്ങൾ സദൃശങ്ങളായിരിക്കുമല്ലോ.

വിരഹവിവശനായ യക്ഷൻെറ സന്ദേശഹരനായി കാളിദാസർ അചേതനമായ ഒരു മേഘത്തെ കല്പിച്ചതു എത്രത്തോളം ഉചിതമായിട്ടുണ്ട്? ഈ ചോദ്യം, മേഘസന്ദേശത്തിൻെറ നിമ്മാണം മുതൽ ഇന്നേവരേയും അനേകസഹൃദയന്മാർ തങ്ങളോടുതന്നെ ചോദിക്കുകയും അതി

ല പലവിധത്തിലുള്ള ഉത്തരങ്ങഠം സമ്പാദിക്കുകയും ചെ യ്തുണ്ടായിരിക്കണം. ചേതനാചേതനങ്ങളെ തിരിച്ചറി വാൻ സാധിക്കാത്തവർ ഉന്മത്തന്മാരല്ലേ? ആ അവസ്ഥ യിലെത്തിയ ഒരുവൻ ഒരു സന്ദേശഹരനോടു പറയേണ്ടു ന്ന കാൎയ്യങ്ങഠം തെല്ലുപോലും വിടാതെയും തെററാതെയും പറഞ്ഞയയ്ക്കുക എന്നതു സംഭാവ്യമാണോ? എന്നാണു സംശയം. ഇതിന്നു സമാധാനം കാളിദാസർതന്നെ പറ ഞ്ഞിട്ടുണ്ടു്:— 'കാമാൎത്താഹിപ്രകൃതികൃപണാശ്ചേതനാചേ തനേഷു'. കാമാൎത്തന്മാർ പ്രകൃത്യാതന്നെ ചേതനാചേതന വസ്തുക്കളെ തിരിച്ചറിയുന്ന വിഷയത്തിൽ അസമൎത്ഥന്മാ രാകുന്നു. ഇങ്ങിനെ വരുന്നതു് ഉന്മാദത്തിൻെറ ലക്ഷണ മാണെങ്കിൽ അതു മദനോന്മാദത്തിൻെറ മാത്രം ലക്ഷണ മാണു്. സാധാരണ ഉന്മത്തന്മാൎക്കു സത്തും അസത്തും, കൃത്യവും അകൃത്യവും തിരിച്ചറിവാനുള്ള ശക്തിയാണില്ലാ താവുന്നതു്; ചേതനാചേതനവസ്തുക്കളെ തിരിച്ചറിവാ നുള്ള ശക്തിയല്ല. ചേതനസാദ്ധ്യമായ കാൎയ്യം സാധി പ്പിക്കുന്നതിന്നു കാമികഠം അചേതനങ്ങളോടാവശ്യപ്പെടു ന്നതു രാമായണം, ഭാരതം മുതലായവയിൽ കാണുന്നുണ്ടു്. കാമാൎത്തന്മാർ ഈശ്വരഭക്തന്മാരെപ്പോലെ, ഒരു ജാതി സ്നേഹോന്മാദത്തിലാണു പെടുന്നതു്. ഒരു ഭക്തൻ കാ ണുന്നതും കേഠംക്കുന്നതും പറയുന്നതും വിചാരിക്കുന്നതും എല്ലാം ഈശ്വരനെ സംബന്ധിച്ച സംഗതികളായിരി ക്കും. അതുപോലെതന്നെ ഒരു കാമുകൻേറയും ബാഹ്യാ ന്തരവ്യാപാരങ്ങഠം മുഴുവൻ തൻെറ കാമിനിയെ ഉദ്ദേശി ച്ചായിരിക്കും. മറെറാരു വിചാരവും അയാളുടെ മനസ്സിൽ പ്രവേശിക്കുന്നതല്ല. അയാഠം സ്ഥാവരത്തിലും, ജംഗമ

ത്തിലും, ചേതനത്തിലും, അചേതനത്തിലും എന്നുവേണ്ട സകലത്തിലും തന്റെ ഉദ്ദേശസിദ്ധിക്കുതകുന്ന ഒരു ശക്തിയുണ്ടെന്നു വിചാരിക്കുന്നു. ഈ നിലയിൽപ്പെട്ട ഒരു കാമാൎത്തനാണു കാളിദാസരുടെ യക്ഷൻ. അപ്പോൾ അയാളുടെ സന്ദേശഹരൻ 'ധൂമജ്യോതിസ്സലില'മയമായ ഒരു മേഘമായിപ്പോയതിൽ എന്താണാശ്ചൎയ്യം?

മേഘത്തെ സന്ദേശഹരനാക്കിയതിൽ കവിയുടെ ഔചിത്യബോധത്തെപ്പററി പരിഷ്കാരികളായ വല്ലവരും സംശയിക്കുന്നുണ്ടെങ്കിൽ അവർ "വിക്ടർ ഹ്യൂഗൊ" എന്ന തത്വജ്ഞാനിയുടെ അഭിപ്രായം നോക്കി സംശയം തീൎത്തുകൊള്ളട്ടെ. അദ്ദേഹം ഒരവസരത്തിൽ ഇങ്ങിനെ പറയുന്നു: "വിരഹിതരായ ദമ്പതിമാൎക്ക് അന്യോന്യം സന്ദേശം അയയ്ക്കുവാൻ എത്രയും നിസ്സാരമായ വസ്തുക്കളായാലും മതി. ലോകത്തിലെ സകല മാൎഗ്ഗങ്ങളേയും നിരോധിച്ചു സൎവ്വരേയും തടഞ്ഞുനിൎത്തിയാൽപോലും സന്ദേശമയയ്ക്കുന്നതിന്നു പുതിയ ചില ഉപായങ്ങൾ അവർ കണ്ടുപിടിക്കും. സൂൎയ്യന്റെ കിരണങ്ങളും, ചന്ദ്രന്റെ പൂനിലാവും, നക്ഷത്രങ്ങളുടെ ജ്യോതിസ്സും, കുസുമങ്ങളുടെ പരിമളവുംകൂടി അവൎക്കു ദൌത്യം നിൎവ്വഹിക്കുന്നു. അതിന്നാധാരം അനുരാഗമാണ്. അനുരാഗം ഈശ്വരന്റെ ശക്തിയാകുന്നു. അതത്രെ ലോകത്തെ ഭരിക്കുന്നതു്".

## ൯. നാടകത്രയം.

മാളവികാഗ്നിമിത്രം, വിക്രമോൎവ്വശീയം, ശാകുന്തളം എന്നിങ്ങിനെ മൂന്നു നാടകങ്ങളാണല്ലോ കാളിദാസരുടെ

വകയായിട്ടുള്ളതു്. ഈ മൂന്നിലും പ്രധാനരസം ശൃംഗാരമാകുന്നു. ശൃംഗാരരസത്തിന്റെ വിഷയത്തിൽ കാളിദാസൻ അസാധാരണ പാടവമുള്ളാളാണെന്നു് ഈ നാടകത്രയംകൊണ്ടു് അദ്ദേഹം കാണിച്ചിരിക്കുന്നു. ഈ നാടകങ്ങളിൽ നായികാനായകന്മാരുടെ അനുരാഗത്തിന്നുള്ള പല വകഭേദങ്ങളേയും കവി വർണ്ണിച്ചിട്ടുണ്ടു്. ഈ മൂന്നു നാടകങ്ങളും നിർമ്മിച്ചിട്ടുള്ളതിൽനിന്നു കാളിദാസൻ ചെയ്തിട്ടുള്ളതു, പലമാതിരിയിലുള്ള അനുരാഗങ്ങളെ തോലനം ചെയ്തു് ഏററവും പരിശുദ്ധവും ഉൽകൃഷ്ടവുമായ അനുരാഗം ഏതെന്നു ലോകസമക്ഷം പ്രദർശിപ്പിക്കുകയാകുന്നു.

മനസ്സിന്നു സ്നേഹാനുസാരികളായ അനേകം വികാരങ്ങളുണ്ടെന്നും, മനുഷ്യർ അവയെല്ലാം അനുരാഗമെന്നു പേർ പറയാറുണ്ടെങ്കിലും അവയെല്ലാം തുല്യങ്ങളല്ലെന്നും, സൌന്ദര്യനിബന്ധനമായിട്ടുള്ള വികാരം ക്ഷുൽപീഡിതനാകു അന്നത്തിലുള്ള അത്യാസക്തിപോലെ ഒരുതരം സ്നേഹഗോഷ്ഠിയാണെന്നും, മഹാത്മമായ അനുരാഗമാകട്ടെ സൌന്ദര്യത്തെ മാത്രമല്ല സൌശീല്യാദികളായ ഇതരഗുണങ്ങളേയും ആശ്രയിച്ചാണിരിക്കുന്നതെന്നും ഇന്ത്യയിലെ മഹാകവികളിലൊരാളായ ബങ്കിമചന്ദ്രചാറർജി ഒരു സന്ദർഭത്തിൽ പറഞ്ഞിട്ടുണ്ടു്. ഇതിൽ രണ്ടാമതു പറഞ്ഞ മാതിരി അനുരാഗത്തിന്നു വാല്മീകിയുടേയും ഷേക്സ്പിയരുടേയും കൃതികളും, ആദ്യം പറഞ്ഞതരം അനുരാഗത്തിന്നു കാളിദാസരുടെ ശാകുന്തളവും ജയദേവന്റെ ഗീതഗോവിന്ദവും ഉദാഹരണമാണെന്നും ആ മഹാൻ പറയുന്നു. എന്റെ അഭിപ്രായത്തിലാകട്ടെ കാളിദാസർ ഈ രണ്ടുതരം അനുരാഗങ്ങളേയും സ്വകൃതികളിൽ നിബ

ന്ധിച്ചിട്ടുണ്ടെന്നും, കാമപ്രേരിതമായ താന്നതരം അനുരാഗത്തിന്നു മാളവികാഗ്നിമിത്രവും, വിക്രമോൎവ്വശിയവും ഉദാഹരണമാണെന്നും, ശാകുന്തളമാകട്ടെ ഉൽകൃഷ്ടാനുരാഗത്തിന്റെ ഉദാഹരണമാണെന്നുമാണു തോന്നുന്നതു്.

മാളവികാഗ്നിമിത്രം, വിക്രമോൎവ്വശീയം എന്നിവയിലെ അനുരാഗം സൌന്ദൎയ്യദൎശനത്താലുള്ള ഹൃദയോന്മാദത്തെയാണു വിവേകപൂൎവ്വകമായ പ്രേമത്തേക്കാൾ അധികമായി പ്രദൎശിപ്പിക്കുന്നതു്. അഗ്നിമിത്രൻ ഭരാട്ടുക്കാരിയായ മാളവികയിലും പുരൂരവസ്സ് സുരസുന്ദരിയായ ഉൎവ്വശിയിലും ഭ്രമിക്കുകയും, അവരുടെ പ്രാപ്തിയിൽ ആനന്ദിക്കയും വിയോഗത്തിൽ വ്യസനിക്കുകയും ചെയ്യുന്നുണ്ടു് എന്നാൽ അവരുടെ സൌന്ദൎയ്യത്തെയല്ലാതെ സൽഗ്ഗുണങ്ങളെ നോക്കിയിട്ടല്ല, ഈ 'ഭ്രമം' ജനിക്കുന്നതു്. എന്നു മാത്രമല്ല അഗ്നിമിത്രന്നും പുരൂരവസ്സിന്നും മാളവികയിലും ഉൎവ്വശിയിലും അനുരാഗമുള്ളവാകുമ്പോൾ അതിന്നുമുമ്പു് അവർ അനുരാഗത്തെ നിക്ഷേപിച്ചിട്ടുള്ള ഭാൎയ്യമാർ വേറെ ഉണ്ടായിരുന്നു. പുതിയ അനുരാഗഭാജനങ്ങളിൽ ഉണ്ടായിട്ടുള്ള പ്രേമത്തെ പൂൎവ്വഭാൎയ്യമാരിൽനിന്നു മറയ്ക്കുവാനായി അവർ വളരെ പ്രയത്നിക്കയും, സാപത്ന്യജന്യമായ ചില വഴക്കുകൾ ഉണ്ടാകയും, ഒടുവിൽ സൌശീല്യത്തിന്നിരിപ്പിടമായ ആദ്യഭാൎയ്യമാർ ഭൎത്താവിന്റെ സൌന്ദൎയ്യചാപല്യത്തെ അനുവദിക്കുകയുമാണു ചെയ്യുന്നതു്. മാളവിക ഒരു മനുഷ്യസ്ത്രീയും ഉൎവ്വശി ദേവസ്ത്രീയുമാണെന്നുള്ള ഭേദമല്ലാതെ അഭിനവചതുരമാരായ അവരിൽ അധികഭേദമൊന്നും കാണുന്നില്ല. അഗ്നിമിത്രൻ കാൎയ്യമായിക്കിട്ടിയ ഒരുവളിലാണു് അനുരക്തനായതെങ്കിൽ പുരൂര

വസ്സു താൻ സ്വപ്നത്തിൽവെച്ചു കണ്ടെത്തിയ ഒരുവളിലാണ് അനുരക്തനായതെന്നേ ഭേദമുള്ളു. ആട്ടവും വിനോദവുമായി വിഷയസമുദ്രത്തിൽ ആണ്ടുകൊണ്ടുതന്നെ ദിവസം കഴിക്കുവാനുള്ള ആഗ്രഹമാണു് അവരെ നവീനഭാൎയ്യാസ്വീകാരത്തിൽ മുൻനിന്നു പ്രേരിപ്പിച്ചതു്. സ്വീകാരത്തിൽ ഗ്രാഹ്യത്യാജ്യവിചാരം ചെയ്യുകയായിക്കാണുന്നതുമില്ല. പുരൂരവസ്സ് ഉൎവ്വശീസമേതനായി ഗന്ധമാദനത്തിൽ വിഹരിക്കുവാൻ പോയ സമയം അദ്ദേഹം ഉദയവതി എന്ന വിദ്യാധരപ്പെൺകിടാവിനെ കുറച്ചുനേരം സൂക്ഷിച്ചുനോക്കിയതു കണ്ടു കോപനയായ ഉൎവ്വശി ശാപംമൂലം ലതയായിത്തീൎന്നപ്പോൾ രാജാവു് അവളുടെ വിയോഗത്താൽ ഒരു ഭ്രാന്തനായും ചമയുന്നു. ഈവക കാരണങ്ങളാൽ മേല്പറഞ്ഞ നാടകങ്ങളിലെ അനുരാഗത്തിന്നു ശുദ്ധിപോരെന്നാണു പറയേണ്ടതു്. അനുരാഗത്തിന്റെ ശുദ്ധി, അതിന്നടിസ്ഥാനമായ ധൎമ്മവിചാരം ഉണ്ടാകുമ്പോഴാണു തെളിയുന്നതു്. അനുരാഗത്തിലെ ധൎമ്മവിചാരം പരിക്ഷിക്കേണ്ടതു്, അതു സന്തതിലാഭത്തെ ഉദ്ദേശിച്ചാണോ എന്നു നോക്കീട്ടാണു്. ഈ ഉദ്ദേശം മാളവികാഗ്നിമിത്രത്തിൽ കാണുന്നില്ല. എന്നാൽ പുരൂരവസ്സിന്റെ ഉൎവ്വശീലാഭം അവളിൽ അദ്ദേഹത്തിന്നു് ആയുസ്സ് എന്നൊരു പുത്രനുണ്ടാവാനും ആ പുത്രനെക്കൊണ്ടു വംശവൃദ്ധി വരുവാനും ഇടയാക്കിയതുകൊണ്ടു് ആ അനുരാഗത്തിൽ ധൎമ്മത്തിന്റെ ഒരു ഛായ ഇല്ലെന്നു പറഞ്ഞുകൂട. എങ്കിലും കാമത്തിന്നാണു പ്രാധാന്യമെന്നു പറയാതെ കഴികയില്ല.

ശാകുന്തളത്തിലാകട്ടേ ഇങ്ങിനെയൊന്നുമല്ല. ദുഷ്യ

ന്നു ശകുന്തളയിലുണ്ടാകുന്ന അനുരാഗം വെറും കാമത്താൽ പ്രേരിതമല്ല. ധർമ്മവിരോധം വരാത്തതായ—വിവേകപൂർവ്വമായ—അനുരാഗമാണതു്. ദുഷ്യന്തൻ ആശ്രമത്തിൽവെച്ചു ശകുന്തളയെ കാണുമ്പോളുണ്ടാവുന്ന ഭാവാഭിനിവേശം അവൾ സ്വീകാര്യയോ അല്ലയോ എന്ന ചോദ്യമേ കൂടാതെയല്ലാ ഉളവാകുന്നതു്. ആദ്യം 'കന്യ ലെന്നു നിനച്ചതായ' ആ രത്നം "വക്ഷസിധാര്യ"മാണെന്നറിഞ്ഞതിനു ശേഷമേ അദ്ദേഹത്തിന്റെ അനുരാഗം പ്രകാശിക്കുന്നുള്ളു. ശകുന്തളാപരിഗ്രഹംകൊണ്ടു രാജാവു വിഷയലോലുപമായ മനസ്സിനെ വിനോദിപ്പിക്കണമെന്നല്ലാ, പിന്നെയോ സമാനുരാഗയായ അവളിൽ സന്തതിയുണ്ടാകയും തദ്വാരാ വംശസ്ഥിതി വരികയും ചെയ്യണമെന്നാണാഗ്രഹിച്ചതു്. ഈ സംഗതി വിരഹവേദനയിലുള്ള ദുഷ്യന്തന്റെ സ്ഥിതിയും വാക്കുകളും നോക്കിയാലറിയാം. ചുരുക്കത്തിൽ പറയുന്നതായാൽ ശാകുന്തളത്തിലെ അനുരാഗം ധർമ്മകാമങ്ങളുടെ സമ്മേളനംകൊണ്ടുള്ള ഒരു വിശുദ്ധവികാരമാണെന്നാണു പറയേണ്ടതു്.

ഇത്രയും പറഞ്ഞതുകൊണ്ടു്, പ്രബന്ധജീവനായ ശൃംഗാരരസത്തിന്റെ പരിശുദ്ധിയെസ്സംബന്ധിച്ചു മാളവികാഗ്നിമിത്രം, വിക്രമോർവ്വശീയം, ശാകുന്തളം എന്നി മൂന്നു നാടകങ്ങളിലും കാളിദാസൻ ഉത്തരോത്തരം വിജയിയായിട്ടുണ്ടെന്നു സിദ്ധിക്കുന്നുവല്ലോ. ഇതുപോലെതന്നെ പാത്രസൃഷ്ടിയിലും അദ്ദേഹം മേൽക്കുമേൽ വിജയം സമ്പാദിച്ചിരിക്കുന്നു. ആദ്യംപറഞ്ഞ രണ്ടു നാടകങ്ങളിലും നായികാനായകന്മാരുടെ കാര്യത്തിൽ വിശേഷവിധിയൊന്നുമില്ല. വിദൂഷകന്റെ സൃഷ്ടിയിലാണു കവി കുറേ ചാ

ത്സുക്യം കാണിച്ചിട്ടുള്ളതു്. എന്നാൽ ആദ്യത്തേതിലെ വിദൂഷകൻ അധികം 'ഫലന'മുള്ളാളും രണ്ടാമത്തേതിലെ വിദൂഷകൻ അധികം ചാപലനുമാണു്. ശാകുന്തളത്തിലാ യപ്പോഴക്കു ഗൌരവവും ചാപലതയും ഒക്കെ തുക്കംനോക്കി ച്ചേർത്തവിധത്തിൽ നല്ല പക്വതയാണു് വിദൂഷകനിൽ നാം കാണുന്നതു്.

വിദൂഷകൻ മാത്രമല്ല എല്ലാ പാത്രങ്ങളും ശാകുന്തളത്തിൽ വളരെ ഹൃദയംഗമമായിട്ടുണ്ടു്. ശകുന്തള ഉപാഖ്യാനത്തിലെ പാത്രമാണെങ്കിലും കാളിദാസന്റെ മനോധർമ്മമാകുന്ന കരുവിൽ വാർത്തപ്പോൾ പൂർവ്വാധികം ഹൃദയംഗമത്വം അതിന്നു വന്നിട്ടുണ്ടു്. ശകുന്തളയുടെ ഉററ തോഴിമാരായ പ്രിയംവദാനസൂയമാർ കവിയുടെ സങ്കല്പ സൃഷ്ടിയാണല്ലോ. ഇവരുടെ സൃഷ്ടിയിൽ കവി പരിപൂർണ്ണമായ വിജയം സമ്പാദിച്ചിട്ടുണ്ടെന്നു നിസ്സംശയം പറയാം. ഇതുപോലെത്തന്നെ എല്ലാ പാത്രങ്ങളും രസാനുഗുണമായ രീതിയിലാണു് ശകുന്തളത്തിൽ കാണുന്നതു്.

അതിനാൽ കാളിദാസനാടകങ്ങളിൽ മാളവികാഗ്നിമിത്രം, വിക്രമോർവ്വശീയം, ശാകുന്തളം എന്നിവ ക്രമത്തിൽ യോഗ്യത കൂടിയവയാണെന്നു സിദ്ധിക്കുന്നു. ഇനി ഈ മൂന്നു നാടകങ്ങളേയും പററി ചുരുങ്ങിയ ഒരു വിവരണം താഴെ കൊടുക്കുന്നു:—

## ൧. മാളവികാഗ്നിമിത്രം.

ഈ നാടകത്തിന്നു പുരാണവുമായിട്ടുള്ള ബന്ധത്തെപ്പററി ചില സംഗതികൾ മുമ്പു നാലാമദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. ഇനി ഇവിടെ ഇതിലെ കഥയെപ്പററി

കുറച്ചു വിവരിക്കാം. ഇതിൽ നായകനായ അഗ്നിമിത്രൻ പുഷ്പമിത്രന്റെ പുത്രനാണ്. പുഷ്പമിത്രൻ ബൃഹദ്രഥനെ കൊന്ന് അദ്ദേഹത്തിന്റെ മന്ത്രിയെ തടവിൽവെച്ച് അഗ്നിമിത്രനെ വിദിശാരാജാവാക്കി അഭിഷേകം ചെയ്തു. അനന്തരം വയോധികനായ പുഷ്പമിത്രൻ പൌത്രനായ വസുമിത്രനെ അശ്വരക്ഷണത്തിന്നേല്പിച്ച് അശ്വമേധയാഗം ചെയ്യാൻ ഒരുങ്ങി.

വിദിശാരാജ്യത്തിന്റെ തെക്കുഭാഗത്തുള്ള വിദർഭരാജ്യം ഇക്കാലത്തു വലിയ ലഹളയിൽ അകപ്പെട്ടിരുന്നു. അവിടത്തെ രാജാവായ യജ്ഞസേനനും അദ്ദേഹത്തിന്റെ ദായാദനായ മാധവസേനനും തമ്മിൽ വലിയ വിരോധത്തിലാണ വർത്തിച്ചിരുന്നത്. യജ്ഞസേനന്റെ മുഷ്ക്ക ശമിപ്പിക്കുവാൻ അഗ്നിമിത്രന്റെ സഹായം ആവശ്യപ്പെടുന്നതിന്നു മാധവസേനൻ തീർച്ചപ്പെടുത്തി. തന്റെ സോദരിയായ മാളവികയെ അഗ്നിമിത്രന്നു നൽകി അദ്ദേഹവുമായി ശാശ്വതമായ ഒരു ബന്ധുത്വം സമ്പാദിക്കുവാനും മാധവസേനൻ ഉറച്ചു. പക്ഷെ ഈ ആവശ്യത്തിന്നു വിദിശയിലേയ്ക്കു പോകുന്നവഴിയിൽ, മാധവസേനനെ യജ്ഞസേനൻ എതിർത്തു തോല്പിച്ചു കാരാഗൃഹത്തിൽ ആക്കുകയാണുണ്ടായത്.

മാധവസേനന്റെ മന്ത്രിയായ സുമതി മാളവികയേയും തന്റെ സഹോദരിയായ പണ്ഡിതകൌശികിയേയും കൂട്ടി വിദിശയിലേയ്ക്കുതന്നെ പോയി. പക്ഷേ മാർഗ്ഗമദ്ധ്യത്തിൽ ചില കള്ളന്മാരുടെ കയ്യിൽപ്പെട്ടു മന്ത്രി മരിച്ചുപോയി. മാളവികയും കൌശികിയും ഈ ലഹളയിൽ തമ്മിൽ പിരിഞ്ഞുവെങ്കിലും ഒടുവിൽ അവരിരുവരും വിദി

ശയിൽ എത്തിച്ചേൎന്നു. കൌശികി ഒരു സന്ന്യാസിനിയു ടെ വേഷത്തിലാണ് അവിടെ ചെന്നുകൂടിയതു്. അവളെ മാളവിക മനസ്സിലാക്കിയില്ല. ഇങ്ങോട്ടു മനസ്സിലായെന്നു സന്ന്യാസിനി നടിച്ചതുമില്ല. മാളവികയാകട്ടെ അഗ്നിമിത്രൻെറ പട്ടമഹിഷിയായ ധാരിണിദേവിയുടെ ഒരു പരിചാരികയായി പാൎത്തു. മാളവികയെ ധാരിണിയുടെ അടുക്കലേയ്ക്കയച്ചതു, വിദിശയുടെ തെക്കെ അതിരായ നൎമ്മദാതീരത്തിൽ അന്തപാലനായിരുന്ന വീരസേനനാണ്. ഈ വീരസേനൻ ധാരിണിയുടെ ഉടപ്പിറന്നവനായിരുന്നു. മാളവിക ആട്ടം പഠിപ്പാൻ പററിയവളാണെന്നുവെച്ച് അവളെ വീരസേനൻ അങ്ങോട്ടയച്ചതാണ്. അവൾ മാധവസേനൻെറ സഹോദരിയാണെന്ന് ആരും അറിഞ്ഞില്ല.

ഇതിനിടയിൽ അഗ്നിമിത്രൻ വീരസേനൻെറ വരുതിയിൽ 'ദണ്ഡചക്രം' എന്നു പേരായ തൻെറ സൈന്യത്തെ യജ്ഞസേനനോടു യുദ്ധത്തിന്നായി വിദൎഭരാജ്യത്തേക്കയച്ചു. തന്നെക്കാണ്മാൻ വന്നിരുന്ന മാധവസേനനെ വഴിക്കു തടഞ്ഞതാണു യുദ്ധത്തിന്നു കാരണം പറഞ്ഞതു്. വീരസേനൻ യജ്ഞസേനനെത്തോല്പിച്ചു മാധവസേനനെ തടവിൽനിന്നു വിടുകയും അനന്തരം അഗ്നിമിത്രൻ വിദൎഭരാജ്യത്തെ രണ്ടായിപ്പകുത്തു മാധവസേനന്നും യജ്ഞസേനന്നും കൊടുത്തു് അവരുടെ കലഹം ശമിപ്പിക്കുകയുംചെയ്തു. മാധവസേനൻ തൻെറ അഭ്യുദയത്തിന്നു കാരണമായ അഗ്നിമിത്രനോടു് ഏററവും കൃതജ്ഞനായിരിക്കയും, കൃതജ്ഞതാസൂചകമായി അദ്ദേഹത്തിന്നു് അനേകം കാഴ്ചകൾ അയയ്ക്കയും ചെയ്തു. ആ കൂട്ടത്തിൽ സംഗീതചതു

രമാരായ രണ്ടു സ്ത്രീകളും ഉണ്ടായിരുന്നു. അവർ മുഖേന അന്തഃപുരപരിചാരികയായ മാളവിക മാധവസേനന്റെ സോദരിയാണെന്ന് അറികയും, ബാലികയായ മാളവികയിൽ മുമ്പുതന്നെ അനുരക്തനായിരുന്ന അഗ്നിമിത്രൻ ധാരിണിയുടെ അനുവാദത്തോടുകൂടി അവളെ വിവാഹം ചെയ്കയും, ഇങ്ങിനെ പരിചാരികയായ മാളവിക രാജഭാര്യയായിപ്പരിണമിക്കുകയും ചെയ്തു. ഇതാണ് ഇതിലെ കഥാവസ്തു.

ഈ കഥ കാളിദാസന്റെ കയ്യിൽ കിട്ടിയപ്പോഠം എന്തെന്നില്ലാത്ത ഒരു ഭംഗി അതിനുണ്ടായി. അഗ്നിമിത്രൻ, ധാരിണീദേവി എന്ന രണ്ടുപേരേയും സ്നേഹബഹുമാനങ്ങളോടുകൂടിയ ഉത്തമദമ്പതിമാരായിട്ടാണ കവി കല്പിച്ചിട്ടുള്ളതു്. എന്നാൽ അഗ്നിമിത്രന് അനേകം ഭാര്യമാരുണ്ടു്. സൌന്ദര്യമുള്ള കന്യകമാരെ കണ്ടാൽ കണ്ടഭാവം നടിക്കാതെ ഒതുങ്ങിയിരിക്കുന്ന ഒരാളല്ല അദ്ദേഹം. അതിനാൽ അഗ്നിമിത്രനോടു വളരെ സൂക്ഷിച്ചിട്ടാണ ധാരിണി പെരുമാറാറുള്ളതു്. വീരസേനൻ പറഞ്ഞയച്ച പ്രകാരം മാളവിക കൊട്ടാരത്തിലെത്തിയപ്പോഠം സർവ്വലക്ഷണസമ്പന്നയായ അവളെ പുറത്തു കാണിക്കാതെ അന്തഃപുരത്തിൽത്തന്നെ ഇരുത്തുകയാണ ധാരിണി ചെയ്തതു്. ഒരുദിവസം ധാരിണി പുതുതായി എഴുതപ്പെട്ട ഒരു ചിത്രവും നോക്കി ചിത്രശാലയിൽ നില്ക്കുമ്പോഠം യദൃച്ഛയായി അഗ്നിമിത്രൻ അങ്ങോട്ടു ചെല്ലുന്നു. ആ ചിത്രത്തിൽ ദേവിയുടെ അടുത്തു പരിചരിച്ചു നില്ക്കുന്ന സുന്ദരിയായ മാളവികയെ മനസ്സിലാകാഞ്ഞിട്ട് അതാരാണെന്നു രാജാവു രാജ്ഞിയോടു ചോദിച്ചു. അപ്പോഴാണ ര

ജ്ഞി അല്പം കുടുക്കിലായതു്. ആളെ പറഞ്ഞുകൊടു ത്താൽ അദ്ദേഹം അവളെ കാമിക്കുമെന്നു വിചാരിച്ചു ദേ വി മൌനമവലംബിച്ചു. അതു കണ്ടു് 'ഇതിൽ എന്തോ ഉണ്ടു്' എന്നുറച്ചു രാജാവു ചോദ്യം ആവൎത്തിച്ചു. അ പ്പോഠം രാജ്ഞിയുടെ ഇംഗിതം അറിവാൻ തക്ക പ്രായമാ വാത്ത വസുലക്ഷ്മി 'ഇതു മാളവികയാണു്' എന്നു പറ ഞ്ഞുകൊടുത്തു. ഈ വസുലക്ഷ്മി ഇതേ ആവശ്യത്തിനു കവി സൃഷ്ടിച്ച ഒരു പെൺകിടാവാണു്. ഇങ്ങിനെ ധാ രിണീദേവിയുടെ സൂത്രം നിഷ്ഫലമായിച്ചമയുന്നു.

മാളവിക എന്ന പേരിൽ അന്തഭ്ഭവിച്ചിരിക്കുന്ന പ രിമളം അഗ്നിമിത്രനെ ബലാൽ ആകൎഷിച്ചു. അവളെ പ്രത്യക്ഷത്തിൽത്തന്നെ ഒന്നു കാണേണമെന്നു് അദ്ദേഹം തീൎച്ചയാക്കി. ഒരു വിധത്തിലും അതിനു തരം വരുത്തുക യില്ലെന്നു ദേവിയും ഉറച്ചു. ഇനി എന്താണു വഴി? ഈ സന്ദൎഭം മുതല്ക്കു രാജാവിൻെറ നൎമ്മസചിവത്വം വഹിക്കു വാനായിട്ടാണു വിദൂഷകനായ ഗൌതമബ്രാഹ്മണനെ ക വി സൃഷ്ടിച്ചിട്ടുള്ളതു്. സ്വാമിയുടെ ആഗ്രഹം സാധിപ്പി ക്കാമെന്നു് അദ്ദേഹം ഏററു. ഗൌതമൻ ഇതിനു പ്രത്യ ക്ഷഫലമായ ഒരു തന്ത്രമാണു പ്രയോഗിച്ചതു്. കൊട്ടാര ത്തിൽ ആട്ടം പഠിപ്പിക്കുന്ന ഹരദത്തൻ, ഗണദാസൻ എന്ന അഭിമാനകുക്ഷികളായ രണ്ടു നട്ടുവന്മാരെ പറഞ്ഞി ളക്കി കടിപിടികൂട്ടി ഒരു വാക്കേററമുണ്ടാക്കി അവരെ തി രുമുമ്പിലേയ്ക്കു പ്രവേശിപ്പിച്ചു. പണ്ഡിതകൌശികി, ധാ രിണി, വിദൂഷകൻ എന്നിവർ രാജസമക്ഷം ഇരിക്കു മ്പോഠം നമ്മുടെ നട്ടുവന്മാർ അവരുടെ സൌന്ദൎയ്യപ്പിണക്ക വുംകൊണ്ടു് അവിടെ കടന്നുചെന്നു. രാജാവു് ഇതെല്ലാം

അറിഞ്ഞിട്ടുണ്ടെങ്കിലും ഒന്നും അറിയാത്ത ഭാവത്തിൽ മദ്ധ്യസ്ഥതയെ അവലംബിച്ചു. നട്ടുവന്മാരിൽ ഒരാൾ രാജാവിന്റെ വല്ലഭമാരിലൊരുവളായ ഇരാവതിയുടെ ആശാനാണ്. മറേറ ആൾ ധാരിണിയുടെ സ്വന്തമായ മാളവികയുടെ ആശാനുമാണ്. ഈ സ്ഥിതിക്കു താനും ദേവിയും ഈ തർക്കത്തിൽ കക്ഷികളാണെന്നും, വാദഗ്രസ്തമായ സംഗതി തീർച്ചപ്പെടുത്തുവാൻ ആ നട്ടുവന്മാർ രണ്ടുപേരുടേയും ശിഷ്യകളെക്കൊണ്ട് ഒരു ആട്ടം നടത്തിക്കണ്ടിട്ടുവേണമെന്നും രാജാവു പറഞ്ഞു. രണ്ടുഭാഗവും നോക്കി വിധികല്പിപ്പാൻ പണ്ഡിതകൌശികിയെയാണു നിശ്ചയിച്ചതു്.

ആട്ടം യഥാനിശ്ചയം നടത്തപ്പെട്ടു. അവിടെ ഉണ്ടായ സംഗതികൾ അധികം വിസ്തരിക്കുന്നില്ല. രാജാവിന്നു മാളവികയെ കാണ്മാൻ ഈ സൂത്രംകൊണ്ടു സാധിച്ചു എന്നല്ലേ പറയേണ്ടു. ആ സമയം മുതല്ക്കു് അഗ്നിമിത്രന്റെ ഹൃദയം മാളവികക്കു് അധീനമായി. അവൾക്കിങ്ങോട്ടും അനുരാഗമുണ്ടാവാൻ ഈ അഭിനയം ഉപകരിച്ചു. രാജാവു മാളവികയെത്തന്നെ ധ്യാനിച്ചു പ്രത്യക്ഷമാക്കാൻ തുടങ്ങി. ഈ വിവരം ആളുകൾ കേട്ടുകേൾപ്പിച്ചു നാട്ടിലൊക്കയും പരന്നു. ഇതിനിടക്കു്, വസന്തമായിട്ടും പുഷ്പിക്കാത്ത ഒരു അശോകത്തിന്നു പാദാഘാതമാകുന്ന ദോഹദം മാളവികയെക്കൊണ്ടു ദേവി നടത്തിക്കുകയും, ആ സമയത്തു രാജാവിന്നു മാളവികയെ അടുത്തു കാണ്മാൻ തരമാകയും, രാജാവിന്റെ കാമപാരവശ്യം മുറുകിവശാവുകയും ചെയ്തു. അശോകദോഹദത്തിൽ രാജാവിന്നു സ്വൈരമായി സന്ദർശിപ്പാൻ സൌകര്യം ഉണ്ടാക്കിയതു തോഴിയായ ബകുളാവലികയാണ്. ഈ സംഭ

വത്തിന്നുശേഷം ദേവി, 'ഇവളെ പുറത്തുവിടുകയില്ല', എന്നുറച്ച മാളവികയേയും ബകുളാവലികയേയും ഒരിരുട്ടറയിലിട്ടടച്ചുകയും തൻെറ ആജ്ഞയുടെ അടയാളമായി മുദ്രമോതിരം കണ്ടല്ലാതെ അവരെ വിടരുതെന്നു അറവിചാരിപ്പുകാരിയായ മാധവികയോട് ഏല്പിക്കുകയും ചെയ്തു.

പിന്നെ മാളവികയെ വിടുവിക്കുവാൻ വിദൂഷകൻ പല സൂത്രങ്ങളും പ്രയോഗിച്ചു. ആയാൾ ദേവിക്കു കാഴ്ച വെയ്ക്കാൻ പൂ പറിച്ചപ്പോൾ പാമ്പുകടിച്ചു വിഷം തീണ്ടിയെന്നു് ഒരു കളവു പറഞ്ഞുണ്ടാക്കി ആ വിഷത്തിന്നു് പരിഹാരം ചെയ്യാൻ സർപ്പമുദ്രയുള്ള ഒരു മോതിരം വേണമെന്നു പറഞ്ഞു ദേവിയുടെ മോതിരം കയ്ക്കലാക്കുകയും അതു കാട്ടി മാളവികയെ വിടുവിക്കുകയും ചെയ്തു. മാളവികയുടെ പേരിൽ രാജാവിന്നുള്ള അനുരാഗം ക്രമേണ വർദ്ധിച്ചു് അതിൻെറ പരമകാഷ്ഠയിൽ എത്തിത്തുടങ്ങിയെന്നു കണ്ടപ്പോൾ ദേവി അദ്ദേഹത്തിൻെറ കാമചാപല്യത്തെ അനുവദിക്കുവാൻതന്നെ തീർച്ചപ്പെടുത്തി. അവൾ ഒരു വെറും ആട്ടക്കാരിയാണല്ലോ എന്ന കുണ്ഠിതം ഈ വിഷയത്തിൽ ദേവിയെ വ്യസനിപ്പിച്ചു. ഒടുവിൽ മാധവസേനൻ പറഞ്ഞയച്ച ബാലികമാർ മുഖേന മാളവികയുടെ കുലീനത്വം അറികയും, ദേവി സമാധാനത്തോടെ അവളെ രാജാവിന്നു കൊടുക്കുകയും ചെയ്യുന്നു. ഈ നാടകത്തിൽ വിദൂഷകൻെറ തന്ത്രങ്ങൾ, ഹരദത്തഗണദാസന്മാരുടെ മത്സരം, മാളവികയുടെ ആട്ടം, അവളുടെ അശോകദോഹദം, വിദൂഷകൻെറ സർപ്പദംശം മുതലായ ഭാഗങ്ങൾ ഏററവും ഹൃദയംഗമമായിരിക്കുന്നു.

ഇതിലെ പാത്രസൃഷ്ടി സഹൃദയന്മാരെ രസിപ്പിക്ക

ത്തുകൊണ്ടാണ്. അഗ്നിമിത്രൻ മാളവികയിൽ അനുരക്തനാണെങ്കിലും ധാരിണിയിൽ ബഹുമാനവും ദാക്ഷിണ്യവും ധാരാളമുള്ളാളാണ്. തന്റെ പാരവശ്യം കണ്ടാൽ ഉത്തമസ്ത്രീരത്നമായ ധാരിണി തനിക്കു വിരോധം നില്ക്കയില്ലെന്ന വിശ്വാസം ഇദ്ദേഹത്തിന്നു മാളവികാനുരാഗത്തിൽ ധൈര്യം കൊടുത്തിരുന്നു. അഗ്നിമിത്രൻ സ്ത്രീഹൃദയത്തിന്റെ മർമ്മം കണ്ടറിഞ്ഞ ആളാണ് ധാരിണി. അദ്ദേഹത്തിന്റെ പട്ടമഹിഷിയാകാൻ തക്ക യോഗ്യതകൾ തികഞ്ഞ ഒരു നായികയുമാണ്. ഭർത്താവ് എന്തു പ്രവർത്തിച്ചാലും അതിന്നു പരിഭവം ഭാവിക്കയോ വിഘ്നം വരുത്തുകയോ ചെയ്യുന്ന ചപലസ്വഭാവം ധാരിണിയെ ബാധിച്ചിട്ടില്ല. എന്നാൽ ഗൌരവംവിട്ടു കളിക്കുന്ന ബാലിശസ്വഭാവവും അവൾക്കില്ല. നിഷ്കളങ്കമായ ഭർത്തൃസ്നേഹം ഭർത്തൃഹിതാനുവർത്തനത്തിൽ സ്വന്തം സുഖത്തെ ബലി കഴിപ്പിക്കുന്നു. ഇതാണു ധാരിണിയുടെ സൂക്ഷ്മസ്വഭാവം. മാളവിക എന്ന പേരിന്നുതന്നെ എന്തെന്നില്ലാത്ത ഒരു മാർദ്ദവം തോന്നുന്നുണ്ട്. ഈ മാർദ്ദവം അവളുടെ ഹൃദയത്തിന്നുമുണ്ട്. അന്തഃപുരത്തിൽ ദാസ്യമനുഭവിക്കുന്നുണ്ടെങ്കിലും താൻ കുലീനയാണെന്നുള്ള ബോധം അവൾക്ക് ഉണ്ടായിരുന്നു. അഗ്നിമിത്രനെപ്പോലെ സൌന്ദര്യലോലനായ ഒരു പുരുഷന്റെ സൌന്ദര്യാന്വേഷണം നിലയ്ക്കണമെങ്കിൽ മാളവികയെപ്പോലെ ആകർഷണശക്തിയും കലാനൈപുണ്യവുമുള്ള യുവതികളെക്കൊണ്ടേ സാധിക്കയുള്ളൂ. ഗൌതമൻ വലിയ നീതിജ്ഞനും സമർത്ഥനുമാണ്. തന്ത്രപ്രയോഗങ്ങളിൽ സാക്ഷാൽ ചാണക്യനോടുതന്നെ ഇദ്ദേഹം കിടനിൽക്കും. "കുട്ടിക്കുരങ്ങനെക്കൊ

ണ്ടു മാന്തിക്കുന്ന" വിദ്യ ഇദ്ദേഹത്തിന്നു വശമാണെന്നു നടന്മാരെ പറഞ്ഞിളക്കിയതിൽനിന്നു തെളിയുന്നു. കളവു കാണാനും പ്രവൎത്തിപ്പാനും ഒതുക്കാനും ഒരുപോലെ സമൎത്ഥനായ ഈ ബ്രാഹ്മണനെ ഒട്ടും ഉപായക്കാരനായി വിചാരിപ്പാൻ തരമില്ല. ആകപ്പാടെ നോക്കുന്നതായാൽ ഇതിലെ പാത്രങ്ങൾക്കു നല്ല തന്മയത്വമുണ്ടെന്നു സൂക്ഷ്മദൎശികൾ സമ്മതിക്കാതിരിക്കയില്ല.

---

## II. വിക്രമോൎവ്വശീയം.

'വിക്രമോൎവ്വശീയം' കാളിദാസരുടെ രണ്ടാമത്തെ നാടകമാണ്. ഇതിൽ പുരൂരവസ്സ് എന്ന രാജാവു നായകനും, ഉൎവ്വശി നായികയുമാകുന്നു. കഥ വേദത്തിലും പുരാണങ്ങളിലും പറഞ്ഞിട്ടുള്ളതാണ്. അവയിൽ കാളിദാസർ സ്വന്തം മനോധൎമ്മങ്ങൾ ചേൎത്തു കഥയ്ക്കു നല്ല പുതുമയും രസവും വരുത്തിയിരിക്കയാണ്.

സ്വൎഗ്ഗത്തിൽ ഒരു കാലത്തു ഭയങ്കരമായ ദേവാസുരയുദ്ധം ഉണ്ടായി. അതിന്ന് ഇന്ദ്രന്റെ ആവശ്യപ്രകാരം പുരൂരവസ്സ് അവിടെ ചെന്ന് അദ്ദേഹത്തിന്നു സഹായിച്ചു. അക്കാലത്തൊരിക്കൽ സുരസുന്ദരിയായ ഉൎവ്വശി, രംഭ മേനക മുതലായ തോഴിമാരോടുകൂടി അളകാപുരിയിൽ പോയി മടങ്ങിവരുമ്പോൾ കേശി എന്ന അസുരൻ അവളെ ബലാൽകാരേണ പിടിച്ചു തേരിലേററിക്കൊണ്ടു പോയി. അപ്പോൾ അവൾ "രക്ഷിക്കണേ രക്ഷിക്കണേ" എന്നു നിലവിളിക്കുകയും അതു കേട്ടു ദയതോന്നി പുരൂര

വസ്സു കേശിയുടെ പിന്നാലെ ചെന്നു് അവനെ അസ്ത്രമെയ്തു തോല്പിച്ചു ഉൎവ്വശിയെ വീണ്ടെടുക്കുകയും ചെയ്തു. ഉൎവ്വശി പുരൂരവസ്സിന്റെ ഗുണങ്ങളെപ്പററി ധാരാളം കേട്ടിട്ടുണ്ടായിരുന്നു. അതിനാൽ അവൾ തന്റെ പ്രാണനെ രക്ഷിച്ച ആ മഹാരാജാവിന്റെ പേരിൽ അനുരക്തയായിതീൎന്നു. പുരൂരവസ്സിന്നങ്ങോട്ടും സുന്ദരിയായ ഉൎവ്വശിയിൽ അനുരാഗം ജനിച്ചു. ഈ അനുരാഗം അവരിരുവൎക്കും ക്രമേണ വളൎന്നുവരികയും അതിനെ സഫലമാക്കുവാനുള്ള വഴികൾ അവർ ആലോചിച്ചുവരികയും ചെയ്തു.

മഹാരാജാവിന്നു് ഉൎവ്വശിയിൽ ഉണ്ടായ അനുരാഗം അദ്ദേഹത്തിന്റെ പട്ടമഹിഷി രാജവയസ്യനായ ഒരു ബ്രാഹ്മണൻ മുഖേന മനസ്സിലാക്കി. ഇതിന്നു മഹാരാജാവിനെ കുറച്ചൊന്നു് അബദ്ധമാക്കുവാൻ അവർ തീൎച്ചപ്പെടുത്തുകയും ചെയ്തു. രാജാവു കാമാൎത്തനായി തന്റെ വയസ്യനോടുകൂടി ഉദ്യാനത്തിൽ ഇരിക്കുമ്പോൾ ഉൎവ്വശി സഖിയോടുകൂടി തിരസ്കരിണിവിദ്യകൊണ്ടു മറഞ്ഞു് അവിടെ വന്നു രാജാവിന്റെ ചേഷ്ടകൾ മനസ്സിലാക്കുകയും, തന്റെ അനുരാഗത്തെ കാണിക്കുന്നതും പദ്യരൂപത്തിലുള്ളതുമായ ഒരെഴുത്തു ഭൂൎജ്ജമരത്തിന്റെ തോലിൽ എഴുതി അവിടെ ഇടുകയും ചെയ്തു. അതിൽനിന്നു് ഉൎവ്വശിക്കിങ്ങോട്ടും അനുരാഗമുണ്ടെന്നു തെളിയുകയാൽ രാജാവു സന്തുഷ്ടനായി. ഈ ഭൂൎജ്ജപത്രം കാററത്തു പറന്നു, രാജാവിനെ കാണ്മാൻ ഉദ്യാനത്തിലേക്കു വന്നിരുന്ന റാണിയുടെ കൈയിൽ കിട്ടുകയും റാണി അതുംകൊണ്ടു രാജാവിനെ കണ്ടു വളരെ പരിഭവിച്ചു പിരിയുകയും ചെയ്തു.

പുരൂരവസ്സിനെപ്പററിയ വിചാരത്താൽ ഉൎവ്വശി പ

രവംശയായിത്തീൻ. അതിന്നിടയിൽ സ്വൎഗ്ഗലോകത്തിൽ അവരം ലക്ഷ്മിസ്വയംവരം നാടകത്തിലെ ലക്ഷ്മിവേഷം ധരിച്ചു് അഭിനയിക്കുന്ന സമയം "പുരുഷോത്തമനിലാണനുരാഗം" എന്നു പറയേണ്ടതിന്നു പകരം 'പുരൂരവസ്സിൽ' എന്നു തെററായി പറകയുണ്ടായി. ഈ തെററുനിമിത്തം അവരോക്കു 'സ്വൎഗ്ഗത്തിലിരിപ്പാൻ വയ്യാതെ പൊട്ടെ' എന്നു് ആചാൎയ്യനായ ഭരതമുനി അവളെ ശപിച്ചു. ഇന്ദ്രനാകട്ടെ പുരൂരവസ്സിൻെറ പേരിലുള്ള അനുരാഗത്തെ അഭിനന്ദിക്കുകയും, പുരൂരവസ്സിന്നു് സന്തതിയുണ്ടായിക്കാണുന്നതുവരെ ഉൎവ്വശി അദ്ദേഹത്തിൻെറ ഭാൎയ്യയായി രാജധാനിയിൽ പോയിത്താമസിക്കുന്നതു സമ്മതമാണെന്നു പറയുകയും ചെയ്തു. അപ്പോരം ഉൎവ്വശിക്കു മനസ്സമാധാനം വരികയും, അവരം പുരൂരവസ്സിൻെറ രാജധാനിയായ പ്രതിഷ്ഠാനഗരത്തിലേയ്ക്കു പോകയും ചെയ്തു. ഇതിന്നിടയിൽ പുരൂരവസ്സിൻെറ നേരെ മുഷിഞ്ഞുപോയ മഹാറാണിക്കു പശ്ചാത്താപം ജനിക്കയും, അവർ ഒരു വ്രതം എന്ന വ്യാജേന ഭൎത്തൃസമീപത്തിൽ ചെന്നു ഭൎത്താവിന്നുള്ള അന്യസ്ത്രീപ്രതിപത്തിയെ അനുവദിക്കുകയും ചെയ്തു. അപ്പോഴെയ്ക്കു് ഉൎവ്വശിയും അവിടെ എത്തി രാജാവിൻെറ ഭാൎയ്യയായിത്തീൻ.

പിന്നെ രാജാവു് ഉൎവ്വശിയോടുകൂടി കുറേക്കാലം സുഖിച്ചിരുന്നതിന്നു ശേഷം അവളേയും കൂട്ടി ഗന്ധമാദനപൎവ്വതത്തിൽ ക്രീഡിക്കുവാനായി പോകയുണ്ടായി. ഈ യാത്ര അവക്കു് അല്പം ആപത്തിന്നു കാരണമായിത്തീൻ. ഗന്ധമാദനത്തിൽ കുമാരവനമെന്നൊരു പ്രദേശമുണ്ടു്. ഇതിന്നു മുമ്പു് അകലുഷം എന്നായിരുന്നു പേർ. പണ്ടു സുബ്രഹ്മ

ഞ്യൻ ബ്രഹ്മചര്യവ്രതമെടുത്തു് അവിടെത്താമസിക്കുന്ന കാലത്തു് ആ പ്രദേശത്ത് വല്ല സ്ത്രീയും കടന്നുപോയാൽ അവൾ ഒരു വള്ളിയായി പരിണമിക്കുമെന്നു് പറകയുണ്ടായിട്ടുണ്ട്. രാജാവു് ഉദയവതി എന്ന വിദ്യാധരകന്യകയുടെ ക്രിഡകണ്ട് കുറച്ചുനേരം നോക്കി നിന്നപ്പോൾ കുപിതയായ ഉർവ്വശി, സുബ്രഹ്മണ്യന്റെ ആജ്ഞ ഓർമ്മവെക്കാതെ, കുമാരവനത്തിൽ കടക്കുകയും ഉടൻതന്നെ ഒരു വള്ളിയായി പരിണമിക്കുകയും ചെയ്തു. അവളെ കാണാതായപ്പോൾ രാജാവ് ദുഃഖാർത്തനായി ഒരു ഭ്രാന്തന്റെ മട്ടിൽ വിലപിക്കുവാൻ തുടങ്ങി. ആ വിലാപം കേട്ടു് ഭഗവാൻ പരമേശ്വരൻ കരുണയോടെ അവിടെ പ്രത്യക്ഷമായി പുരൂരവസ്സിന്നു ഗൌരിദേവിയുടെ തൃക്കാലിലെ ചുവപ്പിൽ നിന്നുണ്ടായ സംഗമനീയം എന്ന മണി കല്പിച്ചുകൊടുക്കുകയും അതിന്റെ പ്രഭാവത്താൽ ഉർവ്വശി വീണ്ടും ദൃശ്യയാകയും ചെയ്തു. പിന്നെ സന്തുഷ്ടനായ രാജാവ് രാജധാനിയിലേക്കുതന്നെ മടങ്ങി.

കാലം കുറച്ചുകഴിഞ്ഞു. അപ്പോൾ ഒരുദിവസം രാജാവു തീർത്ഥസ്നാനം കഴിച്ചു് കോവിലകത്തെക്കെഴുന്നുള്ളുമ്പോൾ ഒരു വീരാളിപ്പട്ടിൽവെച്ചു കൂടെ കൊണ്ടുപോയിരുന്ന സംഗമനീയമണിയെ ഒരു കഴുകൻപക്ഷി കൊത്തിക്കൊണ്ടുപോകയും രാജാവു് അസ്ത്രം തൊടുക്കുവാനൊരുങ്ങിയെങ്കിലും പക്ഷിയെ കിട്ടാതെപോകയും ചെയ്തു. കുറച്ചുകഴിഞ്ഞപ്പോൾ ഒരു കാട്ടാളൻ "ഉർവ്വശിയുടേയും പുരൂരവസ്സിന്റെയും പുത്രനായ ആയുസ്സിന്റെ ബാണം" എന്നെഴുതിയ ഒരു അസ്ത്രംകൊണ്ടുവന്നു് തിരുമുമ്പിൽ വെയ്ക്കുകയും, ആ അസ്ത്രംകൊണ്ട് മണി കവൎന്നുകൊണ്ടുപോയ കഴുകൻപക്ഷി

ചത്തുപോയെന്നു് ഉണർത്തിക്കുകയും ചെയ്തു. ഇതു കണ്ടു രാജാവു് തനിക്കു പുത്രനുണ്ടായ കഥയറിയാതെ വിചാരമഗ്നനായിത്തീൎന്നു. അപ്പോൾ സത്യവതി എന്ന ഒരു താപസി ആയുസ്സു് എന്ന കുമാരനോടുകൂടി അവിടെ വന്നെത്തി ഗന്ധമാദനത്തിൽ വെച്ചു് ഉൎവ്വശി ഗൎഭം ധരിച്ചു ദിവ്യപ്രസവമായി ഈ ഉണ്ണിയെ പ്രസവിച്ചുവെന്നും, പുത്രന്റെ മുഖം അച്ഛൻ കാണുന്നപക്ഷം തനിക്കു് അദ്ദേഹത്തെവിട്ടു പോകേണ്ടിവരുമെന്നോൎത്തു് അവൾ പുത്രനെ സത്യവതിയുടെ കൈയ്യിൽ ഏല്പിച്ചുവെന്നും, ച്യവന മഹൎഷി അവനെ വിദ്യാഭ്യാസം ചെയ്യിച്ചുവെന്നും, ഇനി ആശ്രമത്തിൽ പാൎപ്പിക്കുവാൻ വയ്യാത്തതുകൊണ്ടു്, ഇങ്ങോട്ടു് പറഞ്ഞയച്ചതാണെന്നും സത്യവതി അറിയിച്ചു. രാജാവു് പുത്രമുഖത്തെ സന്ദൎശിച്ചപ്പോൾ ഉൎവ്വശി ഇന്ദ്രകല്പനയനുസരിച്ചു സ്വൎഗ്ഗത്തിലേക്കുതന്നെ പോവാനായി പുറപ്പെട്ടു. അപ്പോൾ രാജാവും രാജ്യം പുത്രനിലൎപ്പിച്ചു കാട്ടിലേയ്ക്കു പോകുവാനൊരുമ്പെട്ടു. ഈ അവസരത്തിൽ ദേവേന്ദ്രൻ നാരദമഹൎഷിയെ അങ്ങോട്ടയച്ചു് അടുത്തുതന്നെ ദേവലോകത്തു് ഒരു യുദ്ധംകൂടി വേണ്ടിവരുമെന്നും, അതിന്നു പുരൂരവസ്സിന്റെ സാഹായ്യം ആവശ്യമായേക്കുമെന്നും, പുരൂരവസ്സു് അസ്ത്രസന്ന്യാസം ചെയ്തു കാട്ടിലേയ്ക്കു പോകരുതെന്നും, അദ്ദേഹത്തിന്റെ കാലം കഴിയുന്നതുവരെ ഉൎവ്വശി കൂടെത്തന്നെ ഇരുന്നുകൊള്ളട്ടെ എന്നും രാജാവിനെ, അറിയിച്ചു. അപ്പോൾ എല്ലാവൎക്കും സന്തോഷമായി. ആയുസ്സിനെ യുവരാജാവായി അഭിഷേകം ചെയ്കയും ചെയ്തു. ഇങ്ങിനെയാണു് ഈ നാടകത്തിലെ കഥ കിടക്കുന്നതു്.

ഈ നാടകത്തിലെ കഥാപാത്രങ്ങളുടെ സ്വഭാവവും

കുറഞ്ഞൊന്നു പരിശോധിക്കാം. നായകനായ പുരൂരവ സ്സു കാമികളിൽ അഗ്രഗണ്യനാകുന്നു. ഇദ്ദേഹം ശത്രുക്ക ളെക്കണ്ടാൽ അഗ്നിപൎവ്വതം പോലെ എരിയും. പക്ഷേ സൌന്ദൎയ്യമുള്ള സ്ത്രീകളെക്കണ്ടാൽ ഹിമാലയപൎവ്വതം പോ ലെ അലിഞ്ഞുപോകും. ഉൎവ്വശിയെക്കണ്ടു ഭ്രമിച്ച് ഇദ്ദേ ഹം കാട്ടിക്കൂട്ടിയ ചേഷ്ടകൾ കുറെ അതിരുകടന്നുവൊ എ ന്നുതോന്നും. എന്നാൽ തന്റെ പട്ടമഹിഷിയുടെ പേരിൽ ഉള്ള സ്നേഹബഹുമാനങ്ങൾക്കു യാതൊരു കുറവും ഇദ്ദേഹ ത്തിൽ കാണുന്നില്ല. ചുരുക്കത്തിൽ ഇദ്ദേഹത്തെ മറ്റൊരു അഗ്നിമിത്രനാണെന്നുപറയാം.

ഉൎവ്വശിയുടെ സ്ഥിതി പറയാതെ തന്നെ അറിയാമ ല്ലോ. അതിരുകടന്ന സൌന്ദൎയ്യം ഉൎവ്വശിയിൽ കാണുന്നു ണ്ട്. പക്ഷെ എളുപ്പത്തിൽ കോപിക്കുന്ന സ്വഭാവമാണ്. പുരൂരവസ്സു ഉദയവതിയെ നോക്കിക്കൊണ്ടു നിന്നതു് ആ പെൺകുട്ടിയുടെ കളികണ്ടിട്ടുള്ള കൌതുകം കൊണ്ടുമാ ത്രമാണ്, എന്നിട്ടുകൂടി ഉൎവ്വശി അതു സഹിച്ചില്ല. ഇങ്ങി നെയുള്ള കോപന സ്വഭാവത്തിന്റെ ഫലമാണ കുമാര വനത്തിൽ അവൾക്കനുഭവിക്കാറായ ദുഃഖം. പുരൂരവ സ്സിന്റെ പേരിൽ അവൾക്കുള്ള അനുരാഗം അളവററ താണ്. അദ്ദേഹവുമായി വിയോഗം വരുമെന്നു വിചാരി ച്ചു പ്രിയപുത്രനെക്കൂടി കുറെക്കാലം പിരിഞ്ഞിരിക്കുവാൻ അവൾ മടിച്ചില്ലല്ലോ.

റാണി ദൃഢാനുരാഗത്തിനും സ്വഭാവഗുണത്തിനും ഒരുദാഹരണമാണ്. ഈ ഗുണവതി അഗ്നിമിത്ര മഹിഷയാ യ വസുമതിയെപ്പോലെ തന്നെയാണ്. രാജാവിന്റെ ഉ ൎവ്വശി പ്രണയവിഷയത്തിൽ കോപിച്ചു ചില ഗോഷ്ഠികൾ

ത്യം കാണിച്ചുവെങ്കിലും അടുത്തുതന്നെ അതിൽ പശ്ചാത്താപം തോന്നി റാണി രാജാവിന്റെ കാമചാപല്യം അനുവദിക്കുകയാണു ചെയ്യുന്നതു്. എന്നാൽ, റാണിയുടെ പ്രണയകലഹത്തിന്റെ രസികത ഒട്ടും കുറവല്ല. ഉർവ്വശിയുടെ കാമലേഖനവും കൊണ്ടു രാജാവിന്റെ അടുത്തു ചെന്നു് അദ്ദേഹത്തെ "തൊണ്ടിയോടുകൂടി കണ്ടുപിടിച്ച കള്ളനെപ്പോലെ" കളിപ്പിച്ചതു മറക്കത്തക്കതല്ല.

രാജാവിന്റെ വയസ്യനായ ബ്രാഹ്മണൻ ഈ നാടകത്തിൽ വിദൂഷകനാണു്. ഇദ്ദേഹം വലിയ നേരമ്പോക്കുകാരനും രാജാവിന്റെ വിശ്വസ്തനുമാകുന്നു. പക്ഷേ ആൾ ശുദ്ധമേ 'സാപ്പാട്ടുരാമ'നാണു. സ്വകാര്യവർത്തമാനം പുറത്തുപറവാൻ എളുപ്പമുള്ളവനുമാണു്. സ്വകാര്യസംഗതികൾ കിട്ടിയാൽ ഭക്ഷണസാധനം കിട്ടിയാലെന്നപോലെ അതും വെച്ചുകൊണ്ടു നാവിനെ കെട്ടി നിർത്തുവാൻ ഇയ്യാൾക്കു സാധിക്കയില്ല. പുല്ലിന്റെ തലയ്ക്കൽ പററിയ മഞ്ഞുതുള്ളിപോലെ ഇദ്ദേഹത്തിന്റെ ഉള്ളിൽ സ്വകാര്യവർത്തമാനം അധികനേരം നില്ക്കുകയില്ല. ഈ വിദ്വാനെ പലഹാരം കൊടുത്തു പാട്ടിൽ പിടിച്ചിട്ടാണു റാണി രാജാവിന്റെ സ്വകാര്യങ്ങൾ മനസ്സിലാക്കിയതു്. പരമവിഡ്ഢിയും, തഞ്ചംപോലെ പറയുന്നവനുമായ ഈ വിദൂഷകൻ ആകപ്പാടെ ആൾ തരക്കേടില്ല.

ചിത്രലേഖ ഉർവ്വശിക്കു് ഒത്തവളായ തോഴിയാണു്. അവളുടെ ഹിതം സാധിക്കുന്നതിന്നു സദാ സന്നദ്ധയുമാണു്. ഉർവ്വശിയുടെ അഭിസാരികാവൃത്തികൾക്കെല്ലാം ഇവളാണു കൂട്ടുകാരി. ഉർവ്വശി തന്റെ മുത്തുമാല ലതാശാഖമേൽ പിണഞ്ഞതായി നടിച്ചപ്പോൾ "ഓ! നല്ലവണ്ണം

പിണഞ്ഞിട്ടുണ്ടല്ലോ. വിട്ടുവിപ്പാൻ വയ്യെന്നാണു തോന്നു ന്നതു" എന്നു പറഞ്ഞു ചിരിക്കുന്ന ചിത്രലേഖ ഒരു ഫലിതരസികയുംകൂടിയാണ്. ഇവൾക്കു ഉൎവ്വശിയോടുള്ള സ്നേഹത്തിന്ന് അതിരില്ല. ഉവ്വശിക്കു കുമാരിവനത്തിൽ വെച്ചു സംഭവിച്ച ആപത്തറിഞ്ഞപ്പോൾ സംഗമനീയമ ണിയുടെ പ്രഭാവമോൎത്തു സമാധാനിക്കുന്നതുതന്നെ ഇതി ന്നു തെളിവാകുന്നു.

നിപുണിക പേരുകൊണ്ടു മാത്രമല്ലാ കാൎയ്യംകൊ ണ്ടും നിപുണയാണ്. റാണിയുടെ ഉററ തോഴിയായ ഇ വൾ 'റാണിയും രാജാവും തമ്മിൽ' കലഹമുണ്ടായതിൽ ഒ രു നല്ല പങ്കെടുത്തിട്ടുണ്ട്. റാണിയുടെ കാൎയ്യങ്ങൾ എന്താ യാലും അതു നേരെയാകുന്നതിന്നു് എന്തും പ്രവൎത്തിക്കു വാൻ നിപുണികയ്ക്കു മടിയില്ല. ഇങ്ങിനെ നല്ല തന്മയത്വ മുള്ളവയാണ് ഈ നാടകത്തിൽ ഉള്ള എല്ലാ പാത്രങ്ങളും.

ഈ നാടകത്തിൽ, സ്വൎഗ്ഗത്തിൽവെച്ചു പുരൂരവസ്സു ഉവ്വശിയെ രക്ഷിച്ചു തേരിലേററി കൊണ്ടുവരുന്ന ഘട്ടം, രാജാവുമായി ഉൎവ്വശിയും സഖിമാരും പിരിഞ്ഞുപോകുന്ന ഘട്ടം, രാജാവും റാണിയും തമ്മിലുള്ള പ്രണയകലഹം, റാ ണിയുടെ പ്രിയ പ്രസാദനവ്രതം, പുരൂരവസ്സിന്നു കുമാര വനപ്രദേശത്തുവെച്ചുണ്ടായ ബുദ്ധിഭ്രമം, രാജാവും പുത്രനു മായുള്ള കാഴ്ച എന്നുതുടങ്ങിയ രംഗങ്ങൾ ഏററവും ഹൃദ യാവൎജ്ജകങ്ങളാകുന്നു.

## III. ശാകുന്തളം.

കാളിദാസകൃതികളിൽ എല്ലാംകൊണ്ടും പ്രാധാന്യം വഹിക്കുന്നതു ശാകുന്തളനാടകമാണ്. ഈ നാടകത്തി ൻെറ ഗുണങ്ങൾ യൂറോപ്പിലുള്ള സാഹിത്യരസികന്മാരാൽ

കൂടി പ്രശംസിക്കപ്പെട്ടിട്ടുണ്ട്. ലോകത്തിലെ പരിഷ്കൃത ഭാഷകളിലെല്ലാം ഈ നാടകത്തിന്നു പരിഭാഷകളും ഉണ്ടായിട്ടുണ്ട്.

ഈ നാടകത്തിലെ ഇതിവൃത്തം വ്യാസരുടെ 'മഹാഭാരത'ത്തിൽനിന്നെടുത്തതാണ്. എന്നാൽ കാളിദാസൻ അതിൽ രസത്തിന്റെ പുഷ്ടിക്കുവേണ്ടി പല ഭേദഗതികളും ചെയ്തിട്ടുണ്ട്. മഹാഭാരതത്തിലെ ശകുന്തളോപാഖ്യാനം വായിക്കുമ്പോൾ ദുഷ്യന്തൻ ആശ്രമത്തിൽവെച്ചു ഗാന്ധർവ്വമായി വിവാഹംചെയ്ത ശകുന്തളയെ ഉപേക്ഷിച്ച സംഗതിയാണു വളരെ വൈരസ്യം തോന്നിക്കുന്നത്. ഇത്ര ദുഷ്ടനാണോ ദുഷ്യന്തൻ എന്ന് ആ ഘട്ടത്തിൽ തോന്നിപ്പോകുന്നു. കാളിദാസൻ ഈ വിഷയത്തിൽ ദുർവ്വാസസ്സ് എന്ന മഹർഷിയുടെ ശാപംകൊണ്ടാണ് ദുഷ്യന്തൻ ശകുന്തളയെ അറിയാതെപോയതെന്നും, ശാപമോക്ഷസാധനമായ മുദ്രമോതിരം കണ്ടപ്പോൾ ശകുന്തളയുടെ ഓർമ്മ വന്നുവെന്നുമാക്കിയിരിക്കുന്നു. ഈ സംഗതിയിൽ ചെയ്ത പരിഷ്കാരംകൊണ്ടുതന്നെ ശാകുന്തളകഥക്ക് അത്യന്തരമായ ഒരു സ്വാരസ്യം ഉണ്ടായി.

ഈ മുദ്രാമോതിരമാണു പ്രസ്തുത നാടകത്തിലെ കഥയുടെ മർമ്മം. ഈ മോതിരത്തിന്റെ പ്രസ്താവം ആദിമുതൽ അവസാനംവരെയും കഥാശരീരത്തെ വ്യാപിച്ചിരിക്കുന്നുണ്ട്. ഇതില്ലെങ്കിൽ നാടകത്തിലെ കഥാബന്ധത്തിന്ന് ആപാദചൂഡം കേട്ടുപാടുകൾ സംഭവിക്കും. അതിനാലാണ് ഈ മോതിരത്തെപ്പിടിച്ച് ഈ നാടകത്തിന്നു അഭി

ജ്ഞാനശാകുന്തളം' എന്നു കവി നാമകരണം ചെയ്തിരിക്കുന്നതു്.

വ്യാസരുടെ ശകുന്തളയ്ക്കു രസികത്വം പോരാ. ആശ്രമത്തിൽ ദുഷ്യന്തൻ വന്നപ്പോൾ യഥോചിതം സൽക്കരിച്ചിരുത്തി ശകുന്തള നേരിട്ടുതന്നെയാണു് അദ്ദേഹത്തോടു സംസാരിക്കുന്നതു്. സ്ത്രീസഹജമായ ലജ്ജകൂടി കൈവിട്ടു ശകുന്തള സംസാരിക്കുന്നതു നാഗരികന്മാൎക്കു രസകരമായി തോന്നുകയില്ല. കാളിദാസൻ ആ ഭാഗവും പരിഷ്കരിച്ചിരിക്കുന്നു. ശകുന്തളയ്ക്കു പ്രിയംവദ, അനസൂയ എന്ന രണ്ടു തോഴിമാരെ സൃഷ്ടിച്ചു് അവരെക്കൊണ്ടാണു കാളിദാസൻ സംസാരിപ്പിക്കുന്നതു്.

ഉപാഖ്യാനത്തിൽ, ശകുന്തള കണ്വാശ്രമത്തിൽനിന്നു ദുഷ്യന്തരാജധാനിയിലേക്കു പോകുന്നതു് പ്രസവം കഴിഞ്ഞു പുത്രനു് ഏതാനും വയസ്സുകൾ ആയതിനുശേഷമാണു്. ശാകുന്തളത്തിലാകട്ടേ, കണ്വാദേശപ്രകാരം ശകുന്തള ഗർഭിണിയായിരിക്കുമ്പോൾതന്നെയാണു പോകുന്നതു്. രാജാവു ഭാൎയ്യയെ അറിയില്ലെന്നു പറയുമ്പോൾ നമുക്കദ്ദേഹത്തോടു തോന്നുന്ന വെറുപ്പിന്നു ശക്തികൂട്ടുവാൻ ഈ മാററം കാരണമായിട്ടുണ്ടു്.

ഉപാഖ്യാനത്തിൽ, അശരീരിവാക്കുകേട്ടു വിശ്വാസം തോന്നുകയാലാണു ദുഷ്യന്തൻ ശകുന്തളയെ പരിഗ്രഹിക്കുന്നതു്. നാടകത്തിലാകട്ടേ, ശാപശക്തിയാൽ ഭാൎയ്യയെ, അറിയാതെപോയ ദുഷ്യന്തൻ, ശകുന്തളയുടെ അടയാളമായ മുദ്രമോതിരം കാണാനിടയായപ്പോൾ ശാപമോക്ഷം വന്നു് ഓൎമ്മതോന്നി ശകുന്തളയെ നിരാകരിച്ചതിൽ വ്യസനിക്കുന്നു. ഇതുകൊണ്ടു വിപ്രലംഭവേൺറനശ്ശ

സൌകര്യം വരുത്തുകയും, പശ്ചാത്താപത്തിൽ മുഴുകിയ ദുഷ്യന്തനെപ്പററി വലുതായ ദയ തോന്നിക്കുകയും ചെയ്തിരിക്കുന്നു. ഇതെല്ലാമാണു മൂലകഥയിൽനിന്നു നാടകത്തിൽ മഹാകവി ചെയ്തിട്ടുള്ള മുഖ്യമായ ഭേദഗതികൾ.

ശാകുന്തളത്തിലെകഥ സുപ്രസിദ്ധമാകയാൽ അധികം വിസ്തരിക്കേണ്ടതില്ല. ഒരു സംക്ഷേപം മാത്രമേ ഇവിടെ കൊടുക്കുന്നുള്ളു. ചന്ദ്രവംശാലങ്കാരഭൂതനായ ദുഷ്യന്ത മഹാരാജാവു നായാട്ടിനായി പോകുന്നതായിട്ടാണു കഥ ആരംഭിക്കുന്നതു്. കുറെ പോയപ്പോൾ അവിടെ അടുത്താണു കണ്വമഹർഷിയുടെ ആശ്രമം എന്നറിയുകയും, 'എന്നാൽ അവിടെ ചെന്നിട്ടു പോകാം' എന്നു തീർച്ചപ്പെടുത്തുകയും ചെയ്തു് ആശ്രമത്തിലേയ്ക്കു പോകുന്നു. കണ്വമഹർഷി തന്റെ വളർത്തുപുത്രിയായ ശകുന്തളയുടെ ഗ്രഹപ്പിഴയ്ക്കു പരിഹാരം ചെയ്വാനായി തീർത്ഥസ്നാനത്തിന്നു പോയിരിക്കയാൽ ശകുന്തളയും സഖിമാരും മാത്രമേ ആശ്രമത്തിലുണ്ടായിരുന്നുള്ളു. അവർ അദ്ദേഹത്തെ സൽക്കരിക്കയും അവിടെവെച്ചു ശകുന്തളയ്ക്കും ദുഷ്യന്തനും തമ്മിൽ അനുരാഗമുളവാകയും ചെയ്യുന്നു. സഖിമാരും ദുഷ്യന്തനുമായിട്ടുള്ള സംഭാഷണമാണു് ഇവിടെ പ്രധാനം.

ഈ സംഭവത്തിന്നുശേഷം രാജാവു യാഗരക്ഷയ്ക്കായി കുറച്ചു ദിവസം ആശ്രമസമീപത്തിൽ താമസമാക്കി. ഇതിനിടയിൽ അദ്ദേഹത്തിന്നു ശകുന്തളയിലുള്ള അനുരാഗം വർദ്ധിച്ചുവരികയും, അദ്ദേഹം തന്റെ കൂടെയുള്ള മാഢവ്യൻ എന്ന ബ്രാഹ്മണനുമായി ശകുന്തളയുടെ രൂപലാവണ്യാദികളേയും അവളെ ലഭിക്കാനുള്ള ഉപായങ്ങളേയും പററി പലതും സംസാരിക്കുകയും ചെയ്തു. അപ്പോഴയ്ക്കു

കോവിലകത്തുനിന്ന് ഒരു ദൂതൻ വന്നു രാജാവു് അങ്ങോട്ടു ചെല്ലണമെന്ന് അമ്മത്തമ്പുരാൻ പറഞ്ഞയച്ചതായി അറിയിച്ചുവെങ്കിലും, രാജാവു മടങ്ങിപ്പോകാതെ തന്റെ പ്രതിനിധിയായി മാഢവ്യനെ അയക്കയാണുണ്ടായതു്.

ദുഷ്യന്തനെ കണ്ടമുതല്ക്കു ശകുന്തളയും കാമപരവശയായിത്തീർന്നിരിക്കുന്നു. അദ്ദേഹവുമായി കൂടിച്ചേരാനുള്ള ഉപായങ്ങൾ ശകുന്തളയും ആലോചിക്കാതിരുന്നില്ല. അവളുടെ ആലോചനകളിലെല്ലാം അവളുടെ ഇഷ്ടതോഴിമാരാണു പങ്കു ചേരുന്നതു്. അവരുടെ ഉപായവും ദൈവഗതിയും അനുസരിച്ചു് ആയിടയ്ക്കൊരു ദിവസം രാജാവും ശകുന്തളയും തമ്മിൽ സംയോഗമുണ്ടാകയും ചെയ്യുന്നു. രാജാവു് ഉടനെ ശകുന്തളയെ കൊട്ടാരത്തിലേയ്ക്കു കൊണ്ടുപോകുവാൻ ആളെ അയയ്ക്കാമെന്നു പറഞ്ഞു്, ഒരു മുദ്രമോതിരം ശകുന്തളയ്ക്കു സമ്മാനിച്ചു് ആശ്രമത്തിൽനിന്നു പോകയും ചെയ്തു.

അനന്തരം ശകുന്തളയുടെ സ്ഥിതി വലിയ കഷ്ടത്തിലായിരുന്നു. രാജാവു പോയതിന്നുശേഷം ശകുന്തള അദ്ദേഹത്തെത്തന്നെ വിചാരിച്ചു വിചാരിച്ചു വ്യസനാബ്ധിയിൽ മുഴുകിയിരുന്നിരുന്നു. അങ്ങിനെയിരിക്കുമ്പോൾ മഹർഷി ദുർവാസസ്സ് ആശ്രമത്തിൽ വരികയുണ്ടായി. ഭർത്താവിനെ വിചാരിച്ചു മറ്റൊന്നുമറിയാതെ ഇരിക്കുന്ന ശകുന്തള ഈ മഹർഷിയെ കാണുകയുണ്ടായില്ല. അപ്പോൾ അദ്ദേഹം അവൾക്കു 'നീ ആരെപ്പറ്റി വിചാരിക്കുന്നാലാണോ എന്നെ അറിയാതെ പോയതു്, ആ ആൾ നിന്നേയും അറിയാതെ പോകട്ടേ' എന്നു് ഒരു ശാപവും കൊടുത്തു ശുണ്ഠിയെടുത്തുംകൊണ്ടു പോയി. പിന്നാലെ സഖിമാർ ചെന്നു വല്ല

വാക്ക പറഞ്ഞു സമാധാനിപ്പിച്ചപ്പോഠം മഹഷി 'അട യാളം കാണിച്ചാൽ അറിവുണ്ടാകും' എന്നു ശാപമോക്ഷം കൊടുത്തു.

ഇത്രയും ആയപ്പോഴെയ്ക്കു തീത്ഥസ്നാനത്തിന്നു പോയിരുന്ന കണ്വമഹഷി ദുഷ്യന്തന്റെ വരവും ശകുന്തളയുടെ ഗാന്ധവ്വവിവാഹവും സങ്കല്പദൃഷ്ടികൊണ്ടു കണ്ടു് ആശ്രമത്തിലേയ്ക്കു മടങ്ങിവന്നു. അദ്ദേഹം അനുരൂപനായ ഭത്താവിനെ പ്രാപിച്ചതിന്നു ശകുന്തളയെ അനുഗ്രഹിക്കയാണുണ്ടായതു്. ശകുന്തള ദുഷ്യന്തനിൽനിന്നു ഗഭം ധരിച്ചിരിക്കുന്നതുകൊണ്ടു മഹഷി അവളെ ഉടൻതന്നെ തന്റെ ശിഷ്യന്മാരോടും ഗൌതമി എന്ന താപസിയോടുംകൂടി രാജധാനിയിലേയ്ക്കു പറഞ്ഞയച്ചു. ശകുന്തളയുടെ തോഴിമാർ അവഠംക്ക രാജാവു കൊടുത്തിരുന്ന മോതിരം പ്രത്യേകമായി അവളുടെ കയ്യിൽ കൊടുത്തു് അവളെ യാത്രയയച്ചു.

ശകുന്തള യാത്രയായി പോകുംവഴിക്കു ശക്രാവതാരതീത്ഥം എന്നൊരു നദി കടക്കുവാനുണ്ടായിരുന്നു. അതു കടക്കുമ്പോഠം ശകുന്തളയുടെ കയ്യിൽനിന്നു് ആ മോതിരം വെള്ളത്തിൽ വീണു. അവളാകട്ടേ അതറിഞ്ഞില്ല. രാജധാനിയിലെത്തി രാജാവിനോടു മഹഷി ശിഷ്യന്മാർ കണ്വന്റെ സന്ദേശം അറിയിച്ചു ശകുന്തളയെ സ്വീകരിപ്പാൻ പറഞ്ഞു. രാജാവാകട്ടേ, താനിവളുമായി സംസഗ്ഗമുണ്ടായ സംഗതിതന്നെ അറികയില്ലെന്നു പറഞ്ഞു് അവളെ നിരാകരിക്കയാണുണ്ടായതു്. രാജാവിനെ ബോദ്ധ്യപ്പെടുത്തുവാൻ അടയാളം കാണിക്കുന്നതിന്നായി മോതിരം നോക്കിയപ്പോഠം അതു കാണാനുണ്ടായിരുന്നില്ല. രാജാവു് ഉപേക്ഷിച്ചപ്പോഠം മഹഷിശിഷ്യന്മാർ ശകുന്തള

യെ അവിടെയാക്കി അവിടെനിന്നു മടങ്ങി. അപ്പോൾ സ്ത്രീരൂപം ധരിച്ചിട്ടുള്ള ഒരു തേജസ്സു മുകളിൽനിന്നിറങ്ങി വന്നു ശകുന്തളയേയും എടുത്തുകൊണ്ടു പെട്ടെന്നു മറഞ്ഞു.

ശകുന്തള വിശ്വാമിത്രമഹർഷിക്കു മേനക എന്ന അപ്സരസ്ത്രീയിൽ ഉണ്ടായ മകളായിരുന്നു. മേനക പ്രസവിച്ച ഉടനെ സന്താനത്തെ അവർ ഉപേക്ഷിച്ചുപോകയും, പിന്നീട് ആ കുട്ടി ശകുന്തങ്ങളാൽ (പക്ഷികളാൽ) രക്ഷിക്കപ്പെട്ടു കണ്വന്റെ പുത്രിയായി വളരുകയും ചെയ്തതാണ്. മേനകയ്ക്കു മകളെ വളരെ സ്നേഹമായിരുന്നു. അതിനാൽ ദുഷ്യന്തൻ അവളെ ഉപേക്ഷിച്ചതു മേനക സഹിച്ചില്ല. അതിനാൽ മേനകയായിരുന്നു ശകുന്തളയെ എടുത്തുകൊണ്ടു പോയതു്. അവൾ ശകുന്തളയെ പ്രസവത്തിന്നായി മാരീചാശ്രമത്തിൽ താപസന്മാരുടെ കയ്യിൽ ഏല്പിച്ചു.

രാജാവു ശകുന്തളയെ ഉപേക്ഷിച്ചതിന്നുശേഷം ശകുന്തളയ്ക്കു രാജാവു സമ്മാനിച്ചിരുന്നതും, അവളുടെ കയ്യിൽനിന്നു തീർത്ഥത്തിൽ വീണുപോയതുമായ മുദ്രമോതിരം ഒരു മുക്കുവന്നു കിട്ടുകയും, അതിൽ രാജാവിന്റെ തിരുനാമം കൊത്തിയിരുന്നതുകൊണ്ടു് അതു കൊട്ടാരത്തിൽ എത്തുകയും ചെയ്തു. ആ മോതിരം കണ്ടപ്പോൾ എല്ലാസംഗതികളും രാജാവിന്നു് ഓർമ്മവരികയും അദ്ദേഹം പാടല്ലാതെ വ്യസനിക്കുകയും ചെയ്തു.

ഇങ്ങിനെ രാജാവു വ്യസനാക്രാന്തനായിരിക്കുമ്പോൾ ഇന്ദ്രൻ മാലതിയെ അയച്ചു് അദ്ദേഹത്തെ ദേവലോകത്തേയ്ക്കു വരുത്തുകയുണ്ടായി. ഇന്ദ്രന്റെ ശത്രുക്കളെ ദുഷ്യന്തൻ യുദ്ധത്തിൽ നിഗ്രഹിച്ചു് എല്ലാവരുടേയും പ്രശംസയ്ക്കു പാത്രമായി. സ്വർഗ്ഗത്തിൽനിന്നു മടങ്ങുന്ന വഴിക്കു

രാജാവു മാരീചാശ്രമത്തിൽവെച്ചു ശകുന്തളയേയും അവൾ പ്രസവിച്ചു മാരീചാശ്രമത്തിൽ വളൎന്നുവന്നിരുന്ന സൎവ്വദമനൻ എന്ന ബാലനേയും കണ്ടെത്തുകയും, അവരോടുകൂടി സന്തുഷ്ടനായി രാജധാനിയിലേയ്ക്കു പോകയും ചെയ്യു. ഇങ്ങിനെ കഥ വളരെ മംഗളമായി അവസാനിക്കുന്നു. ഈ ദുഷ്യന്തകുമാരനാണു ഭരതൻ എന്നു പ്രസിദ്ധനായിത്തിന്നതു്.

ശാകുന്തളത്തിലെ പാത്രങ്ങൾ കാളിദാസരുടെ പാത്രസൃഷ്ടിയിലുള്ള തികഞ്ഞ സാമൎത്ഥ്യത്തിന്നു തെളിവാകുന്നു. ദുഷ്യന്തൻ ധീരോദാത്തനായ ഒരാളാണു്. അനുരാഗവിഷയത്തിൽ ഇദ്ദേഹം നല്ല തന്റേടവും ആലോചനയും ഉള്ളാളാണു്. ശകുന്തളയെ കണ്ടപ്പോൾ അവളുടെ വംശത്തേയും ഉൽപത്തിയേയും പററിയ അന്വേഷണം അദ്ദേഹം ശ്രദ്ധയോടുകൂടി ചെയ്യുകയുണ്ടായി. പിന്നെ ഒരു ഗുണമുള്ളതു് ഇദ്ദേഹത്തിന്നു "ഭൂരികളത്രസംഗ്രഹം" ഉണ്ടെങ്കിലും, ഇദ്ദേഹം അഗ്നിമിത്രനെപ്പോലെയോ പുരൂരവസ്സിനെപ്പോലെയോ വേറെ ഭാൎയ്യമാരെ മുമ്പു വിവാഹം ചെയ്തിട്ടില്ല എന്നുള്ളതാണു്. ധൎമ്മബുദ്ധി അലോഭം മുതലായവ ഇദ്ദേഹത്തെ ഒരുത്തമ നായകനാക്കിത്തീൎക്കുന്നുണ്ടു്.

ശകുന്തള മേനകയുടെ സൌന്ദൎയ്യവും വിശ്വാമിത്രന്റെ സ്വഭാവഗുണവും പ്രിയംവദയുടേയും അനസൂയയുടേയും രസികത്വവും എല്ലാംകൂടി തികഞ്ഞ ഒരു നായികയാണു്. ആശ്രമത്തിൽ അവൾ വൃക്ഷസേചനം ചെയ്തുകൊണ്ടിരിക്കുമ്പോഴത്തെ നിഷ്കളങ്കഭാവവും അനുകമ്പയും രാജാവിന്റെ ആഗമനത്തിലുണ്ടായ ലജ്ജയും, സമാഗമസമയത്തെ സാദ്ധ്വസവും, ആശ്രമത്തിൽനിന്നു പോകു

മ്പോഴത്തെ ശോകപാരവശ്യവും, രാജാവു് ഉപേക്ഷിച്ച സമയത്തെ തൻേറടത്തോടുകൂടിയ വ്യസനവും, കട്ടറിൽ ഭർത്താവിനെ കാണുമ്പോഴത്തെ അനുകൂലതയും, എല്ലാംകൂടി ആ നായികയെ ഏററവും ഉൽകൃഷ്ടയാക്കിത്തീക്കുന്നുണ്ടു്.

'സർവ്വദമനൻ' എന്ന പേരിനെ അക്ഷരംപ്രതി അന്വർത്ഥമാക്കുന്ന ധീരനായ കുമാരനാണു ദുഷ്യന്തൻെറ പുത്രൻ മാരീചാശ്രമത്തിൽവെച്ചു്, നവപ്രസൂയയായ സിംഹപ്പേടയുടെ കുട്ടിയെ കളിപ്പാട്ടമായി കയ്യിലെടുത്തും അതിനെ പിടിപ്പാനായി പല്ലുവമ്മിയുംകൊണ്ടുവരുന്ന തള്ളയെ "നിൻെറ പല്ലു ഞാൻ എണ്ണും" എന്നുപറഞ്ഞു ഭയപ്പെടുത്തിയും ക്രീഡിക്കുന്ന ആ ബാലനെ വീരരസത്തിൻെറ അവതാരമെന്നു വേണം പറവാൻ. "ശാകുന്തലാവണ്യം പശ്യ" (ഈ പക്ഷിയുടെ ഭംഗിനോക്കു) എന്നു പറയുന്നതു കേട്ടപ്പോഠം "എൻെറ അമ്മ എവിടെ" എന്നു ചോദിക്കുന്ന ഈ ബാലൻെറ മുഗ്ദ്ധസ്വഭാവവും ഹൃദയംഗമംതന്നെ. ഗുണവാനും ധീരനുമായ സർവ്വദമനൻ "ഏഴാഴിചൂഴുമാഴി"യെ ഒതുക്കി ഭരിച്ചു്, "ഭരതൻ" എന്ന പേരിന്നഹനായതിൽ അത്ഭുതമില്ല.

പ്രിയംവദയും അനസൂയയും കാളിദാസരുടെ സൃഷ്ടിയായ രണ്ടു ലാവണ്യപ്രതിമകളാണു്. അവർ അവിടെ ശകുന്തളയുടെ സുഖത്തിന്നും ക്ഷേമത്തിന്നുമായി ജീവിച്ചു; അവരുടെ സുഖത്തിൽ സുഖിച്ചു, അവളുടെ ദുഃഖത്തിൽ ദുഃഖിച്ചു; ദുർവ്വാസസ്സിൻെറ ശാപം ശകുന്തളയെ അവർ അറിയിച്ചില്ല. അറിയിച്ചാൽ അവഠം വ്യസനിക്കുമെന്നു് അവക്കറിവുണ്ടായിരുന്നു: ശാപവും ശാപ

മോക്ഷവും ശകുന്തളയോടു പറയാതെ അവർ ഉപായത്തിൽ ശാപമോക്ഷസാധനമായ മോതിരം കൊടുത്തയച്ചതു് അവക്കു ശകുന്തളയോടുള്ള അസാധാരണമായ സ്നേഹത്തെ തെളിയിക്കുന്നു. ശകുന്തള എന്ന പാത്രം മൂന്നംശങ്ങൾ കൂടിയതാണെന്നും, അതിൽ രണ്ടംശങ്ങൾ ഈ സഖിമാരാണെന്നും ഒരു നിരൂപകൻ പറഞ്ഞിട്ടുള്ളതു വളരെ വാസ്തവമാകുന്നു.

മാഢവ്യനോ! എന്തു രസികൻ! എന്തു മിടുക്കൻ. ഈ ബ്രാഹ്മണൻ ഒരു തീററിപ്പണ്ടമാണെങ്കിലും ഒട്ടും ചപലനല്ല. സ്വകാര്യം പറഞ്ഞാൽ അതു സ്വകാര്യമായിവെക്കാനുള്ള കരുതൽ ഇദ്ദേഹത്തിനുണ്ടു്. ഒന്നാമങ്കത്തിൽ രാജാവു് ഇദ്ദേഹത്തെ കോവിലകത്തേക്കയക്കുമ്പോൾ "ഞാനോരോന്നു വൃഥാ പറഞ്ഞു പരിഹാസാർത്ഥം പരം തോഴരോ താനോ ശുദ്ധനതൊക്കെയിങ്ങു പരമാർത്ഥമേവന ബോധിക്കൊലാ" എന്നു പറഞ്ഞതു് ഈ വിദ്വാൻ വളരെ കാര്യമായി ഗ്രഹിച്ചിരുന്നു. രാജാവു ശകുന്തളയെ ത്യജിച്ചതിനുശേഷം "താനെന്തേ ഇതപ്പോൾ എന്നോടു പറയാഞ്ഞതു്" എന്നു ചോദിച്ചപ്പോൾ ഈ രസികൻ പറഞ്ഞതു് "അതു നേരംപോക്കാണെന്നല്ലേ പറഞ്ഞതു്" എന്നാണു്. രാജാവിനെ നായാട്ടിൽനിന്നു നിവർത്തിപ്പിക്കാനായി ഇദ്ദേഹം എടുത്തു കൂട്ടിയ തന്ത്രങ്ങൾ എത്ര മനോഹരമായിരിക്കുന്നു! നേരംപോക്കാണെങ്കിൽ നേരംപോക്കു്, കാര്യമാണെങ്കിൽ കാര്യം, എല്ലാം ഇയ്യാൾക്കു വശമാണു്.

കാശ്യപൻ (കണ്വൻ) പരിശുദ്ധമായ സ്നേഹത്തിനുദാഹരണമാണു്. താപസനാണെങ്കിലും ലോകജ്ഞാനമുള്ളാളാണു്. തന്റെ വളർത്തുപുത്രിയായ ശകുന്തളയുമായി

പിരിയുമ്പോഠം ഇദ്ദേഹത്തിനുണ്ടായ വ്യസനമാണ് ഇതിൽ നാലാമങ്കത്തിലെ ജീവൻ. "ശാകുന്തളേ ചതുർത്ഥോങ്കഃ" എന്ന പ്രസിദ്ധിക്കു കാരണവും അതുതന്നെ. നാലാമങ്കത്തിൽ കണ്വൻെറ ചേഷ്ടകഠം കണ്ടാൽ, തൻെറ ഔരസപുത്രിയായ ഒരുവളുടെ വിയോഗത്തിൽ ലൌകികനായ ഒരാഠക്ക് എത്രത്തോളം ദുഃഖമുണ്ടായിരിക്കണം എന്നു, കണ്വനെപ്പോലെ നമുക്കും ഉൽകണ്ഠയാണുണ്ടാകുന്നതു്.

മുക്കുവൻ, പൊല്ലീസുകാർ രാജസ്യാലൻ മുതലായവരും, ഗൌതമി, ശാർങ്ഗരവൻ, ശരദ്വതൻ എന്നിവരും ചെറിയ സംഗതികളെക്കൊണ്ടു വലിയ കാര്യങ്ങഠം വരുത്തുന്ന പാത്രങ്ങളാകുന്നു. അവരെല്ലാം നല്ല തന്മയത്വമുള്ള പാത്രങ്ങളാണ്.

ശാകുന്തളനാടകമാണു സംസ്കൃതസാഹിത്യ ഭണ്ഡാരത്തിലെ അമൂല്യമായ നിക്ഷേപം. ഇതിനെപ്പററി ജർമ്മനിയിലെ മഹാകവിയായ ഗീഥിയും, ഇന്ത്യയിലെ മഹാകവിയായ രവീന്ദ്രനാഥ ടാഗോറും പറഞ്ഞിട്ടുള്ള അഭിപ്രായങ്ങഠം എത്രയും വിലയുള്ളവയാണ്. ഭൂലോകവും സ്വർല്ലോകവും കൂടി ഒരു നാമത്തിൽ യോജിപ്പിക്കപ്പെടണമെങ്കിൽ 'ശാകുന്തളം' എന്നു പറഞ്ഞാൽമതി എന്നാണു ഗീഥിപറയുന്നതു്. ഈ അഭിപ്രായം വളരെ പരമാർത്ഥമാണെന്നു് എവരും സമ്മതിക്കും.

### എട്ടാം അദ്ധ്യായം

## കവിതാനിരൂപണം

കാളിദാസരുടെ കൃതിയായ ദൃശ്യകാവ്യങ്ങളേയും ശ്രവ്യകാവ്യങ്ങളേയും പററി പറയുവാനുള്ളതെല്ലാം സംക്ഷിപ്തമായി പ്രസ്താവിച്ചുകഴിഞ്ഞു. ഇനി അദ്ദേഹത്തിൻെറ കവിതക്കു പ്രത്യേകമായുള്ള ചില വിശേഷങ്ങളെ പറഞ്ഞു് ഈ പുസ്തകം അവസാനിപ്പിക്കാം. താഴെ കാണിക്കുന്ന ഗുണങ്ങൾ കാളിദാസൻെറ കവിതയിൽ പ്രത്യേകം പ്രസ്താവിക്കത്തക്കവയാണു്.

സ്വാഭാവികത:— കവികൾ വർണ്ണിക്കുന്ന സംഗതികളെ സ്വാഭാവികങ്ങളെന്നും കാല്പനികങ്ങളെന്നും രണ്ടുവകയായി തിരിക്കാം. സ്വതേ സംഭവിക്കുന്ന സംഗതികൾ സ്വാഭാവികങ്ങളും, കവിയുടെ കല്പനാചാതുര്യത്താൽ യഥാർത്ഥസംഭവംപോലെ വർണ്ണിക്കപ്പെടുന്ന സംഗതികൾ കാല്പനികങ്ങളുമാകുന്നു. സ്ഥലം, കാലം, പുരുഷൻ, അവസ്ഥ, ഇത്യാദികളാണല്ലോ കവിയുടെ വർണ്ണനക്കു വിഷയമായിത്തീരുന്നതു്. അവയെ സ്വാഭാവികമായ നിലയിൽ ചാതുര്യത്തോടുകൂടി വർണ്ണിച്ചു ഫലിപ്പിക്കുവാൻ കാളിദാസനുള്ള നൈപുണ്യം ഒന്നു വേറെത്തന്നെയാണു്. രഘുവംശം മുതലായ കാവ്യങ്ങളും ശാകുന്തളം നാടകങ്ങളും വായിക്കുമ്പോൾ അവയിൽ വർണ്ണിക്കുന്ന സംഗതികൾ നമ്മുടെ മനസ്സിൽ ദൃഢതയോടുകൂടി പതിയുവാനുള്ള കാരണം ഇതാണു്. പ്രകൃതിവർണ്ണനയുടെ തത്വവും ഇതുതന്നെയാണു്.

അലങ്കാരഭംഗി:—സ്വതേ സൌന്ദര്യത്തോടുകൂടിയതായ ഒരാൾ വല്ല ആഭരണങ്ങളും അണിയുന്നതായാൽ ആ ആളുടെ ദേഹത്തിനുള്ള ഭംഗി അധികമാകുമല്ലോ. ഇതുപോലെത്തന്നെയാണു കവിതയുടേയും സ്ഥിതി. സ്വന്തം ഭംഗിയുള്ള കവിതയ്ക്കു് ഉപമാദികളായ അലങ്കാരങ്ങൾകൂടിയുണ്ടായാൽ പ്രത്യേകമായ ഒരു ശോഭയുണ്ടാകും. എന്നാൽ ആഭരണ അവയവത്തിനു യോജിച്ചും വളരെ ധാടികൂടാതേയും ഇരിക്കേണ്ടതുപോലെ അലങ്കാരവും സന്ദർഭത്തിനനുസരിച്ചും മിതമായും ഇരിക്കേണ്ടതാണു്. ഈ വിഷയത്തിൽ കാളിദാസർ ഏററവും മാസ്റ്റിരത്തീട്ടുണ്ടെന്നു് അദ്ദേഹത്തിൻെറ കവിതകളിൽനിന്നു വ്യക്തമാകുന്നുണ്ടു്. ഉപമ, ഉൽപ്രേക്ഷ, രൂപകം മുതലായ സാദൃശ്യത്തെ അപേക്ഷിച്ചുംകൊണ്ടുള്ള അലങ്കാരങ്ങളെല്ലാം കാളിദാസൻ സന്ദർഭാനുസാരേണ പ്രയോഗിച്ചിട്ടുണ്ടു്. എന്നാൽ ഉപമപോലെ ഇത്ര സാധാരണമായും സുലഭമായും അദ്ദേഹം പ്രയോഗിച്ചിട്ടില്ല. രണ്ടു വസ്തുക്കൾക്കു തമ്മിൽ സാമ്യം പറയുകയാണല്ലോ ഉപമയുടെ സ്വരൂപം. ആ സാമ്യത്തിനു ഹേതുവായി രണ്ടു വസ്തുക്കളിലും ഒരുപോലെ ആശ്രയിച്ചുനില്ക്കുന്ന സാധാരണ ധർമ്മത്തെ വിശദമാക്കുന്നതിലാണു് ഉപമയുടെ ജീവൻ സ്ഥിതിചെയ്യുന്നതു്. ഒരുദാഹരണം—വാക്കുണ്ടെങ്കിൽ അർത്ഥവുമുണ്ടു്; അർത്ഥമുണ്ടെങ്കിൽ വാക്കുമുണ്ടു്. ഇങ്ങിനെ ഒരിക്കലും പിരിയാതെ ഇരിക്കുന്ന വസ്തുക്കളാണു വാക്കും അർത്ഥവും. ഈ വാഗർത്ഥങ്ങളോടാണു കാളിദാസൻ പാർവ്വതീപരമേശ്വരന്മാരെ ഉപമിച്ചിട്ടുള്ളതു്. ഒരിക്കലും തമ്മിൽ പിരിയാതെ ചേർന്നിരിക്കുന്ന പാർവ്വതീപരമേശ്വരന്മാർക്കു് ഇ

തിലധികം യോജിക്കുന്ന മറെറാരുപമ ഉണ്ടോ എന്നു സംശയമാണ്. ഒരു വിളക്കിൽനിന്നു മറെറാരു വിളക്കു കൊളുത്തിയാൽ ആ കൊളുത്തിയ വിളക്കു മറേറ വിളക്കിനോടു തുല്യമായിരിക്കുമല്ലോ. ഇതുപോലെ ഒരു പിതാവിങ്കൽനിന്നുണ്ടായ പുത്രൻ എല്ലാംകൊണ്ടും പിതാവിനെപ്പോലെതന്നെ ഇരുന്നുവെന്നു കാളിദാസൻ വർണ്ണിച്ചിട്ടുണ്ട്. ഈ ഉപമ എത്രയോ തന്മയത്വമുള്ളതായിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലോ. ഇതുപോലെ ഭംഗിയുള്ള അലങ്കാരങ്ങളാണു കാളിദാസൻ ഉപയോഗിച്ചിട്ടുള്ളതു്.

ഔചിത്യം:— ഒരു കവി നിബന്ധിക്കുന്ന അൎത്ഥത്തിന്നു് ഔചിത്യമില്ലാതെ വരുന്നപക്ഷം ആ അൎത്ഥം നമ്മുടെ മനസ്സിൽ പതിയുകയൊ നമുക്കു് അനുഭവപ്പെടുകയൊ ചെയ്യുന്നതല്ല ഔചിത്യം എന്നതു വർണ്ണിക്കുന്ന സന്ദൎഭത്തേയും പറയുന്ന ആളേയും അനുസരിച്ചാണിരിക്കുന്നതു്. ദിലീപമഹാരാജാവു നന്ദിനി എന്ന പശുവിനെ സേവിച്ചു കാട്ടിൽ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ വായുദേവൻ അദ്ദേഹത്തെ ആരാധിച്ചതായി രഘുവംശത്തിൽ പറഞ്ഞിട്ടുണ്ടു്. നളമഹാരാജാവു് ഉദ്യാനത്തിൽ പോയപ്പോൾ അദ്ദേഹത്തെ വായു സേവിച്ചതായി നൈഷധത്തിൽ ശ്രീഹൎഷമഹാകവിയും വർണ്ണിച്ചിട്ടുണ്ടു്. മേൽപറഞ്ഞ രണ്ടിലും വായുവിന്നു ശൈത്യം, മാന്ദ്യം, സൌരഭ്യം എന്നീ ഗുണങ്ങളുണ്ടെന്നു വിശേഷണങ്ങളെക്കൊണ്ടു കാണിച്ചിരിക്കുന്നു. എന്നാൽ കാളിദാസൻ മാത്രം "വൈലത്തുതൻ കുടവെടിഞ്ഞുനടന്ന" എന്ന വിശേഷണങ്ങളെക്കൊണ്ടു സേവ്യനായ ദിലീപനു വായുവിൻെറ സേവയേല്ക്കുവാനുള്ള ഔചിത്യത്തെ കാണിച്ചിരിക്കുന്നു. ശാകുന്തള

ത്തിൽ കണ്വമഹർഷി ശകുന്തളയോടു്, അവൾ ഗുരുക്കന്മാരുടെ അനുമതി കൂടാതെയും ആലോചന കൂടാതെയുമാണു ദുഷ്യന്തമഹാരാജാവിന്റെ ഭാര്യാപദം സ്വീകരിച്ചതെങ്കിലും അവൾ ചെന്നുചേൎന്നതു് അനുരൂപനായ പുരുഷനിലാണെന്നു പറയുന്നുണ്ടു്. ആ വാക്യം "ഹോമം ചെയ്യുന്നാളുടെ കണ്ണു പുകകൊണ്ടു മൂടിപ്പോയെങ്കിലും ഹോമസാധനം അഗ്നിയിൽതന്നെയാണു പതിച്ചതു്" എന്നാകുന്നു. യാഗവും ഹോമവും ആയി നാൾകഴിക്കുന്ന മഹർഷിക്കു തോന്നിയ ഉപമയുടെ ഔചിത്യം നോക്കുക!

പദപ്രയോജനം:—വിശേഷണപദങ്ങൾക്കു പ്രയോജനം കരുതുന്ന കാൎയ്യത്തിൽ കാളിദാസൻ അദ്വിതീയനാണു്. അദ്ദേഹം ഒരു പദം പ്രയോഗിക്കണമെങ്കിൽ അതിനു പ്രകൃതോപയോഗമുള്ള ഒരു പ്രയോജനം കാണണം. രഘുവംശം ഒന്നാം സൎഗ്ഗത്തിൽ ദിലീപനു സന്തതിയുണ്ടാവാൻ കാമധേനുവിനെപ്പററി പറയുന്ന ഘട്ടത്തിൽ ആ കാമധേനു തൽക്കാലം പ്രചേതസ്സു് തുടങ്ങിയ ഒരു യാഗത്തിന്റെ ആവശ്യത്തിനു പാതാളത്തിൽ പോയിരിക്കയാണെന്നു വസിഷ്ഠമഹർഷി പറയുന്നുണ്ടു്. അതിൽ പ്രചേതസ്സിനു 'ദീൎഘസത്രൻ' (=നീണ്ടുനിൽക്കുന്ന യാഗം ചെയ്യുന്നവൻ) എന്നും, പാതാളത്തിനു 'ഭുജംഗവിഹിതദ്വാരം' =പാമ്പുകൾ ദ്വാരമടച്ചു കിടക്കുന്നതു്) എന്നും ഓരോ വിശേഷണങ്ങൾ കൊടുത്തിരിക്കുന്നു. ഈ വിശേഷണങ്ങൾ ദിലീപനുണ്ടാകാവുന്ന രണ്ടു സംശയങ്ങൾക്കു സമാധാനം നൽകുന്നുണ്ടു്. 'കാമധേനു ഉടനെ വരും. എന്നിട്ടാവാം ഭജനം തുടങ്ങുക' എന്ന സംശയത്തെ ഒന്നാമതു പറഞ്ഞ വിശേഷണംകൊണ്ടും, 'അല്ലെങ്കിൽ പാതാള

ത്തിൽ പോയി കാമധേനുവിനെ ഭജിക്കാം' എന്നതിനെ രണ്ടാമത്തെ വിശേഷണംകൊണ്ടും സമാധാനിപ്പിക്കുന്നു.

**രചനാഗുണം:**—കാളിദാസന്റെ രചന വളരെ മനോഹരമാണ്. ശ്രവണസുഖമില്ലാത്ത ശ്ലോകങ്ങൾ അദ്ദേഹത്തിന്റെ കൃതികളിൽ കാണുകയില്ല. ഒരിക്കൽ വായിച്ചാൽ ആകപ്പാടെ ഒരർത്ഥം മനസ്സിലാക്കുവാൻ പ്രയാസമുള്ള പദ്യങ്ങൾ ഇദ്ദേഹത്തിന്റെ കൃതികളിൽ വളരെ അപൂർവ്വമാണ്. മധുരങ്ങളായ അക്ഷരങ്ങളെക്കൊണ്ടുള്ള പദങ്ങളാണ് ഇദ്ദേഹത്തിന്നിഷ്ടം. അതിനാൽ കാളിദാസന്റെ രചനാരീതിയെ 'വൈദർഭീരീതി' എന്നു പറയുന്നു. എന്നാൽ, സന്ദർഭത്തിന്നു യോജിപ്പുണ്ടാകുവാനായി ഇതരരീതികളും ഇദ്ദേഹം സ്വീകരിക്കായ്കയില്ല. ശബ്ദത്തിന്നുവേണ്ടി അർത്ഥത്തെ ബലികഴിക്കുന്ന സ്വഭാവം ഈ മഹാകവിക്കില്ലായ്കയാൽ ശബ്ദാലങ്കാരപ്രിയന്മാൎക്കു ചില പ്രയോഗങ്ങൾ അത്ര പിടിച്ചില്ലെന്നു വരാം. പക്ഷേ, കാളിദാസരുടെ അർത്ഥകല്പനക്കൂടിമയായി അതിന്റെ പിന്നാലെ നടക്കുന്നതിൽ വൈമുഖ്യമുള്ള സരസപദങ്ങൾ ഉണ്ടോ എന്നു സംശയമാണ്.

**അൎത്ഥക്രമം:**—ഒരു സന്ദർഭത്തിന്റെ വർണ്ണനയിൽ ഒരു കവിക്ക് അനേകം സംഗതികൾ പറയുവാനുണ്ടാകും. അവയെല്ലാം ഒരു ക്രമം നിശ്ചയിച്ച് ആ ക്രമം വിടാതെ വർണ്ണിക്കുന്നതാണ് മഹാകവികളുടെ സമ്പ്രദായം. ഒരു സായാഹ്നത്തിന്റെ വർണ്ണനയാണെന്നിരിക്കട്ടേ. അതിൽ കവിയുടെ ശ്രദ്ധയെ ആകർഷിക്കുന്ന അനവധി സംഗതികളുണ്ടാകും. പക്ഷികൾ അവയുടെ സങ്കേതത്തിലേയ്ക്കു പറന്നുപോകും; നക്ഷത്രങ്ങൾ പ്രകാശിച്ചുതുടങ്ങും; സൂ

ൎയ്യൻ അരുണവൎണ്ണംപൂണ്ടു പശ്ചിമാബ്ധിയിൽ മുഴുകും; നക്ഷത്രങ്ങൾ പ്രകാശിച്ചുതുടങ്ങും; അന്ധകാരാദികൊണ്ടും വ്യാപിക്കും; ജനങ്ങൾ പ്രവൃത്തികളെല്ലാം നിറുത്തി വിശ്രമിക്കുവാൻ തുടങ്ങും. ഇങ്ങിനെയുള്ള സംഗതികളാകുന്നു കവിയുടെ വൎണ്ണനയ്ക്കു വിഷയീഭവിക്കുന്നതു്. ഈ സംഗതികൾ, ഒന്നു കഴിഞ്ഞാൽ ഒന്നു എന്ന ക്രമത്തിൽ സംഭവിക്കുന്നവയാകയാൽ ഇവയുടെ വൎണ്ണനയിൽ കവിയും ഒരു ക്രമം സ്വീകരിക്കുന്നതുചിതമായിരിക്കും. ആദ്യത്തെ ശ്ലോകത്തിൽ ഇരുട്ടു വ്യാപിക്കുന്നതും, പിന്നത്തേതിൽ നക്ഷത്രങ്ങൾ പ്രകാശിക്കുന്നതും, അടുത്തതിൽ സൂൎയ്യൻ അസ്തമിക്കുന്നതുമാണു പ്രസ്താവിക്കുന്നതെങ്കിൽ അതു ക്രമക്കേടായിപ്പരിണമിക്കും. ഇങ്ങിനെയുള്ള വൎണ്ണനകളിൽ കാളിദാസൻ അവലംബിക്കാറുള്ള ക്രമം ഏററവും ഹൃദയംഗമമാകുന്നു. കുമാരസംഭവം എട്ടാം സൎഗ്ഗത്തിലുള്ള സന്ധ്യാവൎണ്ണനം, രഘുവംശം അഞ്ചാം സൎഗ്ഗത്തിലെ പ്രഭാതവൎണ്ണനം മുതലായവ ഇതിന്നു ദൃഷ്ടാന്തമാകുന്നു.

വ്യംഗ്യാൎത്ഥം:— ഒരു വാക്യത്തിന്നു്, അതിലെ പദങ്ങളുടെ സംയോഗത്തിൽ യഥാശ്രുതമായുണ്ടാകുന്ന അൎത്ഥത്തിന്നു പുറമെ സന്ദൎഭവശാൽ ചില വിശേഷാൎത്ഥങ്ങളുംകൂടി ചിലപ്പോൾ ഊഹിക്കാവുന്നതായി തോന്നാം. അങ്ങിനെയുള്ള അൎത്ഥങ്ങൾക്കു വ്യംഗ്യാൎത്ഥങ്ങളെന്നു പേർ പറയുന്നു. വ്യംഗ്യാൎത്ഥങ്ങളെ വിന്യസിക്കുന്ന വിഷയത്തിൽ കാളിദാസനെപ്പോലെ കേളികേട്ട കവികൾ വേറെ ഉണ്ടെന്നു തോന്നുന്നില്ല. ഇദ്ദേഹത്തിന്റെ കവിതകളിൽ വാച്യമായ അൎത്ഥത്തിൽനിന്നു കവിഞ്ഞും ചിലപ്പോൾ വ്യംഗ്യാൎത്ഥങ്ങളുള്ളതായിക്കാണാം. അതിനാൽ കാളിദാ

സന്റെ കാവ്യം ധ്വനികാവ്യമെന്ന പ്രസിദ്ധി നേടിയിരിക്കുന്നു: കുമാരസംഭവത്തിൽ ശ്രീപാർവ്വതി തപസ്സുചെയ്യുന്ന ഘട്ടത്തിലുള്ള "സ്ഥിതാഃ ക്ഷണം*" എന്നാദിയായ ശ്ലോകത്തിൽ വാച്യാർത്ഥത്തിന്നു പുറമെ, പാർവതിയുടെ സൌന്ദര്യത്തേയും തപസ്സിന്നുള്ള ഇരിപ്പിനേയും മററം പുരസ്കരിച്ചു മൂന്നു വിധത്തിലുള്ള വ്യംഗ്യാർത്ഥങ്ങൾ ധ്വനിക്കുന്നുണ്ടെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നുണ്ട്. ഇതുപോലെ വേറേയും പല ശ്ലോകങ്ങളിൽ ധ്വനിക്കു പ്രാധാന്യം കാണാം. ഇതിന്നുപുറമേ ചില ശ്ലോകങ്ങളിൽ കവി തന്റെ കാവ്യത്തെ ഉദ്ദേശിച്ചു പറയുന്നതായ ഒരർത്ഥവും ധ്വനിക്കുന്നതായി തോന്നാം. അങ്ങിനെയുള്ള ധ്വനിക്കു 'പ്രബന്ധകടാക്ഷം' എന്നു പേർ പറയുന്നു. മുമ്പു "കാലനിർണ്ണയരീതി" എന്ന അദ്ധ്യായത്തിൽ മേഘസന്ദേശത്തിലെ ഒരു ശ്ലോകം എടുത്തുകാണിച്ചിട്ടുണ്ടല്ലോ. അതിൽ, കാളിദാസരുടെ പക്ഷക്കാരായ "നിചുള"നേയും "ദിങ്നാഗ"നേയും ചേർത്തു ഗ്രന്ഥപരമായ ഒരർത്ഥം വ്യാഖ്യാനിക്കുന്നതു പ്രബന്ധകടാക്ഷമാണ്. ഇതുപോലെ വേറേയും പല ധ്വനികൾ ഓരോ സന്ദർഭങ്ങളിൽ കാണുന്നുണ്ട്.

**ചിത്രനിർമ്മാണം:**— "കവി വാക്കുകൊണ്ടു ചിത്രമെഴുതുന്നു; ചിത്രകാരൻ തൂലികകൊണ്ടു കവിതയുണ്ടാക്കുന്നു" എന്ന് ഒരു പാശ്ചാത്യപണ്ഡിതൻ പ്രസ്താവിച്ചിട്ടു

---

* ക്ഷണമിമകളിൽനിന്നു തല്ലി ചുണ്ടിൽ-
ക്കുളുർമുല മേലഥ വീണുടൻ തകന്നാ
വലികളിലിടറിച്ചിരേണാഭി-
ച്ചുഴിയിലിറങ്ങി നവീനവർഷബിന്ദു.

തർജ്ജമ-രാജരാജവർമ്മാ.

ണ്ടു്. ഒരാളുടെ ഒരു പ്രത്യേക സ്വഭാവത്തോടുകൂടിയ അവസ്ഥയെ ഒരു ചിത്രകാരൻ ചിത്രത്തിലെഴുതി ഫലിപ്പിക്കുന്നതുപോലെ ഒരു കവി കവിതാമുഖേനയും ഫലിപ്പിക്കുന്നു. കവികൾക്കുള്ള ഈ ഗുണത്തെ ചിത്രനിൎമ്മാണശക്തി എന്നു പറഞ്ഞുവരുന്നു. കാളിദാസൻ ചിത്രനിൎമ്മാണവിദ്യയിൽ ഏറ്റവും സാമൎത്ഥ്യമുള്ളാളാണു്. കുമാരസംഭവം അഞ്ചാം സൎഗ്ഗത്തിൽ പാൎവ്വതിക്കു താനുമായി സംസാരിച്ചിരുന്ന ബ്രഹ്മചാരി ശിവനാണെന്നു മനസ്സിലായപ്പോൾ നില്ക്കുന്നിടത്തുനിന്നു പിന്നത്തെ അടിവെയ്ക്കുവാനായി പൊക്കിയിരുന്ന കാൽ പൊക്കിയ നിലയിൽത്തന്നെ സ്തംഭിച്ചുനിന്നുപോയി. ഈ നില്പ് ഒരു ചിത്രത്തിലെന്നപോലെ ഒരു ശ്ലോകത്തിൽ കവി കാണിച്ചിട്ടുണ്ടു്. സപ്തൎഷിമാർ ഹിമവാൻെറ മുമ്പിൽവെച്ചു പാൎവ്വതിയുടെ വിവാഹത്തെപ്പററി സംസാരിക്കുമ്പോൾ പാൎവ്വതി ലജ്ജാവനതമുഖിയായി 'തൻകളിത്താമരത്താരു തങ്കയ്യുള്ളിലെണ്ണി'യുംകൊണ്ടു നില്ക്കുന്നതും കവി ഏററവും തന്മയത്വത്തോടുകൂടി ചിത്രീകരിച്ചിട്ടുണ്ടു്. ഗൌരീശിഖരത്തിൽവെച്ചു ദക്ഷിണാമൂൎത്തിയുടെ തപോവസ്ഥാനം, ശരീരത്തിൻെറ നേരെ അസ്ത്രംതൊടുത്തുകൊണ്ടുള്ള കാമദേവൻെറ നില്പ് എന്നിവയും കുമാരസംഭവത്തിലുള്ള ചിത്രങ്ങളാണു്. രഘുവംശത്തിൽ സിംഹത്തിൻെറ നേരെ അസ്ത്രം തൊടുപ്പാൻ ഭാവിച്ചപ്പോൾ കൈ സ്തംഭിച്ചുംകൊണ്ടുള്ള ദിലീപൻെറ സ്ഥിതി, രഘു ഇന്ദ്രൻെറ നേരെ അസ്ത്രം തൊടുക്കുന്നതു്, അജൻ ഇന്ദുമതിയുടെ മൃതശരീരം മടിയിലെടുത്തുവെച്ചു വിലപിക്കുന്നതു് എന്നിവ വളരെ രസകരങ്ങളായ ചിത്രങ്ങളാകുന്നു. മാളവികാഗ്നിമിത്രത്തിൽ മാളവികയുടെ ആ

ട്ടം കഴിഞ്ഞു ക്ഷീണിച്ചുനില്ക്കുന്നതു വിക്രമോൎവ്വശീയത്തിൽ ഉൎവ്വശി "അയ്യോ എന്റെ മുത്തുമാല ലതാശാഖമേൽ പിണഞ്ഞുപോയല്ലോ" എന്നു പറഞ്ഞു പുരൂരവസ്സിനെ തിരിഞ്ഞുനോക്കുന്നതു, ശാകുന്തളത്തിൽ ശകുന്തള പ്രണയപത്രം എഴുതുന്നതു, സൎവ്വദമനൻ സിംഹക്കുട്ടിയെ എടുത്തു കളിക്കുന്നതു മുതലായിട്ടുള്ള ചിത്രങ്ങൾ എത്ര മനോഹരമായിരിക്കുന്നു! ഇവയിൽ പലതും പ്രസിദ്ധചിത്രകാരനായ രവിവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ കലാനൈപുണ്യത്തിനു വിഷയീഭവിച്ചവയാകുന്നു.

ഭാഷാരീതി:—കാളിദാസന്റെ ഭാഷാരീതി പ്രസന്നവും പ്രൗഢവുമാകുന്നു. താൻ ഉദ്ദേശിക്കുന്ന അൎത്ഥത്തെ അന്യൂനമായും അനതിരിക്തമായും കുറിക്കുന്ന പദങ്ങളല്ലാതെ ഇദ്ദേഹം പ്രയോഗിക്കയില്ല. ഉദ്ദേശിക്കുന്ന അൎത്ഥത്തെ കാണിക്കുന്നതിനുവേണ്ടി ചിലപ്പോൾ സാധാരണക്കാൎക്കു സുഖമല്ലാതെ തോന്നുന്ന പദങ്ങൾകൂടി പ്രയോഗിക്കുന്നതിൽ ഇദ്ദേഹം സ്വാതന്ത്ര്യമെടുക്കാറുണ്ടു്. ചെറിയ പദങ്ങളാണു് ഇദ്ദേഹത്തിനിഷ്ടം. ഒരു ശ്ലോകത്തിലെ പകുതി ഒരു സമാസപദംകൊണ്ടുതന്നെ കഴിച്ചുകൂട്ടുന്ന കവികളുടെ 'ധാടി' ഇദ്ദേഹത്തിനു ബോദ്ധ്യമല്ല. നാടകങ്ങളിലെ ശ്ലോകങ്ങൾ ആട്ടക്കാൎക്കു രംഗത്തിൽ ചൊല്ലിയാടേണ്ടവയാകയാൽ അവയിൽ ദീൎഘസമാസങ്ങൾ ഒട്ടും അധികമാവാതെ കഴിപ്പാനും അഭിനയയോഗ്യമായ ഒരു ലാഘവം വരുത്തുവാനും വളരെ മനസ്സിരുത്തിട്ടുണ്ടു്. സംഭാഷണങ്ങളിൽ ഉപയോഗിച്ചിട്ടുള്ള ഗദ്യങ്ങളും വളരെ ഹൃദ്യമായിരിക്കുന്നു. ചെറിയ ചെറിയ വാക്യങ്ങളിൽ വലിയ വലിയ അൎത്ഥങ്ങളെ നിബന്ധിക്കുന്നതിനു കാളിദാ

സക്കുള്ള പാടവത്തെ നാടകഗദ്യങ്ങൾ വിശദമാക്കുന്നുണ്ടു്. സംസ്കൃതത്തിൽ ബാണഭട്ടൻ, സുബന്ധു മുതലായവർ എഴുതീട്ടുള്ള ഗദ്യകാവ്യങ്ങൾ നല്ലവതന്നെ; എന്നാൽ അവയിൽ അധികവും ശ്ലേഷം മുതലായ അലങ്കാരങ്ങളുടെ 'മോടി' കാണിക്കാനാണുപകരിക്കുന്നതു്. മനസ്സിലെ സ്തോഭങ്ങളെ കാണിക്കുന്ന ഗദ്യങ്ങൾ നാടകങ്ങളിലാണു കാണുന്നതു്. അവയിൽതന്നേയും ഭവഭൂതി, വിശാഖദത്തൻ, മുരാരി മുതലായവരുടെ ഗദ്യരീതി വളരെ ഗംഭീരമാണു്. കാളിദാസരുടെ ഗദ്യം പ്രസന്നവും പ്രൌഢവുമത്രേ. കാളിദാസരുടെ പദ്യമെന്നപോലെ ഗദ്യവും സ്വഭാവസുന്ദരമായിട്ടുള്ളതാണു്. ഇദ്ദേഹം 'ഗദ്യകാവ്യം' ഒന്നും നിർമ്മിച്ചിട്ടില്ലെങ്കിലും ഗദ്യനിർമ്മാണത്തിൽ നല്ല നൈപുണ്യമുള്ളാളാണെന്നു നാടകഗദ്യങ്ങൾ തെളിയിക്കുന്നുണ്ടു്.

പഠിക്കാനുള്ളവ:— കാളിദാസകവിത ഇന്ത്യയിലെ പണ്ടത്തെ സമുദായസ്ഥിതി, സദാചാരം, രാജ്യഭരണം, ദേശസ്ഥിതി മുതലായവയുടെ ഒരു ചിത്രമാണു്. അക്കാലത്തു് ഇന്ത്യയിൽ വർണ്ണാശ്രമധർമ്മങ്ങൾ വലിയ പ്രാബല്യത്തിലാണിരുന്നിരുന്നതു്. രാജാക്കന്മാർകൂടി ബ്രാഹ്മണരേയും മഹർഷിമാരേയും പൂജിച്ചും ഭയപ്പെട്ടും വന്നിരുന്നു. രാജഭക്തി പ്രജകളിൽ സ്ഥിരപ്രതിഷ്ഠമായിരുന്നു. രാജാവിനെ ഈശ്വരാംശമായിട്ടാണു കരുതിയിരുന്നതു്. രാജാക്കന്മാർ കരം പിരിച്ചിരുന്നതു പ്രജകളുടെ ക്ഷേമത്തിന്നായിട്ടുതന്നെയായിരുന്നു. സദാചാരനിഷ്ഠ എവരിലും ദൃഢമായിരുന്നു— ഈ വക സംഗതികൾ രഘുവംശം, ശാകുന്തളം മുതലായവയിൽനിന്നു വ്യക്തമാകുന്നുണ്ടു്. ഇതിന്നു പുറമെ കാളിദാസൻ തന്റെ കഥാനായകന്മാരെ

ക്കൊണ്ടു വായനക്കാരെ സൽകൃത്യങ്ങളിൽ പ്രവൎത്തിപ്പിക്കയും ദുഷ്കൃത്യങ്ങളിൽനിന്നു നിവൎത്തിപ്പിക്കയും ചെയ്യുന്നുണ്ടു്. ശ്രീരാമൻ, ലക്ഷ്മണൻ മുതലായവരെപ്പോലെ നടക്കണമെന്നും രാവണാദികളെപ്പോലെ പ്രവൎത്തിക്കരുതെന്നും ഉള്ള ഉപദേശം ഈ കാവ്യങ്ങളിൽനിന്നു സിദ്ധിക്കുന്നുണ്ടു്. ഇതാണല്ലോ ഒരു കാവ്യത്തിന്റെ പരമപ്രയോജനം. ഇതിലാണല്ലോ ഒരു കവിയുടെ യോഗ്യതയും സ്ഥിതിചെയ്യുന്നതു്.




ശുഭമസ്തു.

Printed at the Vidya Vinodini Press, Trichur.

